പുസ്തകം ൫ ലക്കം ൫
൧൮൯൬-ാമാണ്ട് ഇടവം

# മലങ്കര
# ഇടവക പത്രിക

മാസം തോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ
പുകഴ്ച ചെല്ലാൻ സംഗതി വരരുതു.
(മാർ പൌലൂസ.)

## സംഗതിവിവരങ്ങൾ.

## ഇടവമാസത്തിൽ പത്രവരി അടച്ചവരുടെ പേരുവിവരം.

| | രു | ച | കാ |
|---|---|---|---|
| ബെ- മാരാമണ്ണു പാലക്കുന്നത്തു ദൌത്താസ കത്തനാർ | ൧ | ൧൪ | ൪ |
| ബെ- പുതിയകാവു പള്ളിയോഗത്തിൽനിന്നും | ൧ | ൧൪ | ൦ |
| ,, ,, പുത്തൻപള്ളിയോഗത്തിൽനിന്നും | ൧ | ൧൪ | ൦ |
| മാവേലിക്കര നാടാവള്ളിൽ കൊച്ചുകുഞ്ഞു | ൧ | ൧൨ | ൮ |
| ,, കറുത്തേടത്തു ഉമ്മച്ചൻ | ൧ | ൧൪ | ൦ |
| ,, എം. സി. മാത്യു അപ്പോത്തിക്കരി | ൧ | ൧൨ | ൮ |
| ,, പാലമൂട്ടിൽ കുഞ്ഞേനാ | ൧ | ൧൩ | ൮ |
| ബെ- ചെന്നിത്തല പള്ളിയോഗത്തിൽ നിന്നും | ൧ | ൧൩ | ൮ |
| പുതിയകാവു വേദവായനസംഘത്തിൽനിന്നും | ൧ | ൧൨ | ൮ |
| നടക്കാവു വേദവായന സംഘത്തിൽ നിന്നും | ൩ | ൦ | ൦ |
| നടക്കാവിൽ പാലമൂട്ടിൽ വടക്കേതിൽ കൊച്ചുകുഞ്ഞു | ൧ | ൧൪ | ൦ |
| ബെ- കൈപ്പട്ടൂർ പള്ളിയോഗത്തിൽ നിന്നും | ൧ | ൧൪ | ൦ |
| ,, തേരകത്തു കൊച്ചുകുഞ്ഞു | ൧ | ൧൪ | ൦ |
| പാണ്ടകശാലയിൽ പുത്തൻവീട്ടിൽ പെരുമാൾ കൊച്ചുകോശി | ൧ | ൧൪ | ൦ |
| കൈപ്പട്ടൂർ നെടുമ്പ്ര വക്കിൽ കോരുള | ൧ | ൧൩ | ൮ |
| ഓമല്ലൂർ ചാത്തേരിൽ ചെറിയാൻ | ൧ | ൧൩ | ൮ |
| ,, വടക്കേടത്തു മേമുറിയിൽ ഗീവറുഗീസ | ൧ | ൧൩ | ൮ |
| ബെ- കിഴവള്ളൂർ പള്ളിയോഗത്തിൽ നിന്നും | ൧ | ൧൩ | ൮ |
| കണ്ണൻകോട്ടു നെല്ലിമൂട്ടിൽ മുയലാളി | ൧ | ൧൪ | ൦ |
| ,, പവ്വത്തു കിരിയാൻ | ൧ | ൧൩ | ൮ |
| മയിലപ്ര കാലായിൽ കൊച്ചുകുഞ്ഞു | ൧ | ൧൩ | ൮ |
| ,, വയലത്തു ഉമ്മന | ൧ | ൧൩ | ൮ |
| പറക്കോട്ടുചന്ത ഉപ്പുപാണ്ടകശാല കണക്കെഴുത്തു ചെറിയാൻ | ൧ | ൧൩ | ൮ |
| മാവേലിക്കര ഇടിച്ചാണ്ടി പറമ്പിൽ കുഞ്ഞുപോത്ത | ൧ | ൧൩ | ൮ |
| തഴക്കരെ വിലനിലത്തു പീടികയിൽ ദാനിയേൽ | ൧ | ൧൨ | ൮ |
| കട്ടച്ചേരൂർ അയിരാവടക്കേതിൽ മുത്തകുഞ്ഞു | ൧ | ൧൨ | ൮ |
| ,, പുള്ളവൻറയ്യത്തു മാത്തുണ്ണി | ൧ | ൧൨ | ൮ |
| കൈപ്പട്ടൂർ തെരുവിൽ ഇട്ടികുള | ൧ | ൧൩ | ൮ |
| ബെ- കമ്പഴ പള്ളിയോഗത്തിൽനിന്നും | ൦ | ൧൦ | ൮ |
| പുതിയകാവു പടിഞ്ഞാറെത്തലയ്ക്കൽ കുഞ്ഞു | ൦ | ൭ | ൦ |
| ബെ- മയിലപ്ര പള്ളിയോഗത്തിൽ നിന്നും | ൧ | ൧൩ | ൮ |
| കോന്നി മണ്ണിക്കോയിക്കൽ കൊച്ചുകുഞ്ഞു | ൧ | ൧൪ | ൦ |
| മാവേലിക്കര തഴക്കര കടവിൽ ഉമ്മമ്മൻ | ൧ | ൧൪ | ൦ |
| കുമരകം നല്ലാനിക്കൽ ചെറിയാൻ | ൧ | ൧൩ | ൮ |
| ,, മാളിയേക്കൽ മത്തായിക്കുഞ്ഞു | ൧ | ൦ | ൦ |
| ,, മുറിപ്പുരക്കലായ പാലക്കളത്തിൽ തൊമ്മി | ൦ | ൧൦ | ൦ |
| ,, പള്ളത്തുശേരിൽ ഇട്ടി ഉലഹന്നാൻ | ൦ | ൨൧ | ൦ |
| ,, വാക്കയിൽ കുഞ്ഞാണ്ടി തൊമ്മി | ൧ | ൧൪ | ൦ |
| ,, കരുമച്ചേരിൽ ഇട്ടി | ൧ | ൧൪ | ൦ |
| ,, ഉണ്ടത്തിൽ അബ്രാഹം | ൧ | ൧൪ | ൦ |
| ,, പള്ളിയോഗത്തിൽനിന്നും | ൧ | ൧൪ | ൦ |
| ചെങ്ങളം മങ്ങാട്ടു അയിപ്പ | ൧ | ൧൪ | ൦ |
| തിരുവാർപ്പ മോടാങ്കാവിൽ തൊമ്മൻ | ൦ | ൧൩ | ൦ |
| ,, മുണ്ടാക്കൽ ചാക്കൊ | ൧ | ൧൩ | ൮ |
| ,, പാലപ്പറമ്പിൽ പങ്കി | ൧ | ൧൩ | ൮ |
| ,, കണ്ടമംഗലത്തു ഉതുപ്പ | ൧ | ൦ | ൦ |
| ,, വാഴെത്ര ചാക്കൊ | ൧ | ൧൩ | ൮ |
| ,, നേരിയന്ത്ര മാത്തുണ്ണി | ൧ | ൧൪ | ൦ |
| ,, മാളിയേക്കൽ മാത്തു | ൧ | ൧൩ | ൮ |
| കിളിരൂർ കളരിക്കൽ തൊമ്മൻ കോര വക്കീൽ | ൧ | ൧൪ | ൦ |
| ,, മണപ്പുറത്തു ചുമ്മാരു | ൧ | ൧൪ | ൦ |
| ,, മുട്ടുംപുറത്തു യൌസേപ്പ (ശേഷം അടുത്തതിൽ) | ൧ | ൧൪ | ൦ |

# മലങ്കര ഇടവക പത്രിക

പുസ്തകം ൧.] ൧൮൭൬ ഈയോർ (ഇടവം) [ലക്കം ൧

## മാർ ദീവന്നാസ്യോസ് സിമ്മനാരി.

(അയച്ചുതരപ്പെട്ടതു)

ഠരം സിമ്മനാറിയിൽ ഉണ്ടായ ഒരു ഒഴിവിലേക്കു തന്നെ നിയമിക്കണമെന്നു യോഗ്യനായ ഒരു മാർതോമ്മാക്രിസ്ത്യാനി അപേക്ഷിച്ചതിനെ ടി- സിമ്മനാരിക്കമ്മട്ടിക്കാർ മതസംബന്ധമായ തടസ്സങ്ങളെ അടിസ്ഥാനമാക്കിക്കൊണ്ടു സ്വീകരിക്കാതെയിരുന്നതിനെപ്പറ്റി ഈ അപേക്ഷക്കാരന്റെ കൂട്ടരായ „മെത്രാൻകക്ഷി"കളുടെ ഇടയിൽ പരക്കെപറയുന്ന അഭിപ്രായങ്ങളെ കേൾക്കുന്നതിനും ആ അഭിപ്രായങ്ങളെ ഏറെക്കുറെ ശരിയായി പ്രതിബിംബിക്കുന്നതായി 'മനോരമ'യിൽ കണ്ട ഒരു ലേഖനത്തെ വായിക്കുന്നതിനും ഇടയായ എനിക്കു ഈ സംഗതിയെപ്പറ്റി ചിലതെല്ലാം പറയാനുണ്ടായിരുന്നതിനെ വെളിയിൽ പുറപ്പെടുവിക്കുന്നതിനു തത്സംബന്ധമായി എന്റെ മനസ്സിൽ ഉണ്ടായ ആശ്ചര്യ്യ സംയുക്തങ്ങളായ വികാരങ്ങളുടെ തള്ളലുകൾ ഇതെവരെ എന്നെ സമ്മതിച്ചില്ല. എന്നാൽ അഭീഷ്ടസിദ്ധിക്കായി അനാവശ്യം പറകയും വേണമെന്നിരുന്നാൽ പ്രവൃത്തിക്കയും കൂടി ചെയ്ക മനുഷ്യർക്കു സഹജമാണെന്നുള്ള സമാധാനം ഇപ്പോൾ എന്റെ മനസ്സിനെ ഒട്ടു ശാന്തതപ്പെടുത്തിയിട്ടുള്ളതു കൊണ്ടു, ഈ വകക്കാരുടെ അഭിമതങ്ങൾ സാധിച്ചെ തീരൂ എന്നില്ലാത്തവർ തങ്ങൾക്കു ന്യായമെന്നു തോന്നിയപോലെ ചെയ്യുതിനു മററവർ പറഞ്ഞ കുയുക്തികളെ നിർമ്മത്സരന്മാരായി ഇരുഭാഗത്തും ഉള്ളവർക്കു യഥാശക്തി കാണിച്ചു കൊടുപ്പാനായിട്ടാണ ഞാനീലേഖനം എഴുതുന്നതു.

മതസംബന്ധമായ ഉദ്ദേശ്യങ്ങളോടു കൂടി നടത്തപ്പെടുന്ന പള്ളിക്കൂടങ്ങളെപ്പററി പറയുന്നതു ഠരം സിമ്മനാരിക്കും ചേരുന്നതായിരിക്കുമെല്ലൊ.

അതിനാൽ ഹിന്തുമാർഗ്ഗാനുസാരികളായ കുട്ടികളെ മാത്രമെ പഠിപ്പിക്കയുള്ളു എന്നു നിർബ്ബന്ധമുള്ള മദ്രാസ പച്ചപ്പ മുതലിയാരുവക കോളേജിനെയൊ, സുറിയാനിക്കാൎക്കു വേണ്ടി ഗവർമ്മെണ്ടിൽനിന്നും ഉള്ള

ദ്രവ്യസഹായത്തോടു കൂടി സ്ഥാപിക്കപ്പെട്ടതെന്നിരുന്നാലും സാക്ഷാൽ സുറിയാനിക്കാരായി മുതലെപ്പാടു മുതലായ സകലത്തിലും റോയൽ കോർട്ടുവിധിയാൽ അധികാരപ്പെടുത്തപ്പെട്ടിട്ടുള്ള യാക്കോബായ സുറിയാനിക്കാൎക്കു പഠിക്കുന്നതിനു തക്കാലപൎയ്യന്തം വളരെ ചടങ്ങലോടു കൂടിയിരുന്ന കോട്ടയം സി. എം. എസ് കോളേജിനെയൊ, റോമ്മാക്കാരാൽ നടത്തപ്പെടുന്ന അനേക കോളേജുകളെയൊ, തത്താദൃശ്യങ്ങളായി വേറെ സ്ഥലങ്ങളിലുള്ള അനവധി പാഠശാലകളെയൊ സംബന്ധിച്ചു പോലും യാതൊന്നും പറയാതെ നിഷ്പക്ഷപാതത്വത്തിന്റെ അധികത്വം മാത്രം ഒരു കുറവായി പറഞ്ഞു വരുന്ന മദ്രാസ് ക്രിസ്ത്യൻ കോളെജിലെ ചില നടപടികളെ ഇവിടെ വിവരിക്കാം.

ഈ കോളെജിലെ പ്രധാനാദ്ധ്യാപകനായ മില്ലർസായ്പ ഈയിടെ ചെയ്ത വിസ്മയനീയമായ പ്രസംഗത്തിൽ ക്രിസ്ത്യൻകോളേജും അതിന്റെ മാതൃകയിൽ ഇൻഡ്യയിലെ നാനാഭാഗങ്ങളിലും ഉള്ള പള്ളിക്കൂടങ്ങളും ക്രിസ്ത്യാനികളല്ലാത്ത കുട്ടികൾക്കായിട്ടാണ മുഖ്യമായി ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതെന്നും ക്രിസ്തുമത തത്വങ്ങളെപ്പററി ശരിയായ അറിവും ഭക്തിയും വരത്തക്കവിധത്തിൽ മററുള്ള വിഷയങ്ങളെ പഠിപ്പിക്കുന്നിടത്തോളം മാത്രമെ അവ ക്രിസ്തീയപാഠശാലകളായിരിക്കുന്നുള്ളു എന്നും പ്രസ്താവിക്കയുണ്ടായി. ഈ ഉദ്ദേശ്യസിദ്ധിക്കായി അദ്ധ്യാപകന്മാരെ നിശ്ചയിക്കുന്നതിലാണ അവരുടെ നിഷ്കൎഷയെല്ലാം. ഇവരെ തെരിഞ്ഞെടുത്തയയ്ക്കുന്നതിനായി പാതിരിമാരുടെ ഒരു സംഘം സ്കോട്ടലണ്ടിൽ ഉള്ളവർ, മില്ലർസായ്പും മററും ഉൾപ്പെട്ട സ്വാതന്ത്ര്യസഭയിൽ (ഫ്രീ ചർച്ച്) ചേൎന്ന പാതിരിമാരേയും അതു സാധിക്കാത്ത പക്ഷം ഫ്രീചൎച്ചുകാരും പാതിരിമാരാകുന്നതിനു സമ്മതമുള്ളവരുമായ ആളുകളെയുമാണ പ്രൊഫെസ്സരന്മാരായി നിയമിക്കാറു പതിവുള്ളതു. വെസ്ലിയൻ മിഷ്യൻകാരു ശമ്പളംകൊടുക്കുന്ന ഒരു വെസ്ലിയൻപാതിരിയും ബയോളജി പ്രൊഫെസ്സറും ഒഴിച്ചു ശേഷമുള്ളവരെല്ലാം ഈ കൂട്ടരാണ. എന്നുമാത്രമല്ല പ്രധാനാദ്ധ്യാപകന്റെ ജോലിക്കു ഒഴിവുവരുമ്പോൾ എത്ര തന്നെ യോഗ്യനും ഭക്തനും വളരെനാൾ വേലയിൽ ഇരുന്നു മററുള്ള എല്ലാവരെയുംകാൾ സേവീസുള്ളവനുമായ ഒരാൾ ഉണ്ടായിരുന്നാലും അയാൾ പട്ടക്കാരനല്ലാതിരുന്നാൽ, എല്ലാവിധത്തിലും അയാളെക്കാൾ അവകാശം കുറഞ്ഞ ഒരു പാതിരിക്കെ ആ സ്ഥാനത്തിൽ പ്രവേശിച്ചുകൂടു എന്നു പ്രത്യേകനിയമവുമുണ്ടു. ഇവയെല്ലാം ക്രിസ്തുസഭാശാഖകളിലേക്കും നവീകരണ ഏൎപ്പാടുകൾ ഉള്ള ഒരുസഭയിലെ ഏററവും പരിഷ്കൃതാഭിപ്രായക്കാരായ അംഗങ്ങളാൽ നടത്തപ്പെടുന്ന ഒരു പാഠശാലയിലെ നടപടികളാണ എന്നു പ്രത്യേകം ഓൎമ്മയിൽ വയ്ക്കണം. എന്നാൽ മാ. ദി. സെമ്മനാരി സഭയുടെ അധികാരത്തിനു മേലായി യാതൊന്നും പറവാൻ പാടില്ലാത്ത കിഴക്കുള്ള പൂൎവീക സഭയുടെ ഒരു മുഖ്യശാഖയാൽ നടത്തപ്പെടുന്നതും അതിനാൽ സഭാനിശ്ചയം ഏതു സംഗതിയ്ക്കും ബലമായ കാരണമായിരിക്കുന്നതും, കമ്മട്ടിപ്രസിഡണ്ടായ മല്പാനച്ചൻ സഭയുടെ അംഗീകരിക്കപ്പെട്ട ഒരു നാവായിരിക്കുന്നവനും,

ക്രിസ്ത്യൻകോളജിലെ പ്രധാനാദ്ധ്യാപകനായി പാതിരിസായ്പിനെ മാത്രമെ നിശ്ചയിക്കയുള്ളു എന്ന നിയമം ആലോചിച്ചു നോക്കിയാൽ. സഭയുടെ സൎവ്വപ്രധാനമായ മേലധികാരത്തെ പറയാതെ തന്നെ, അദ്ദേഹത്തിന്റെ തീരുമാനം പതിമ്മടങ്ങു ന്യായമായിരിക്കുന്നതും ആണെന്നു പറയാതെ അറിയാവുന്നതാണല്ലൊ.

ഈ സിമ്മനാരിയുടെ മുഖ്യോദ്ദേശ്യവും ക്രിസ്ത്യൻകോളെജിനുള്ളതായി മുമ്പിൽ പ്രസ്താവിച്ചതൊ അല്ലെങ്കിൽ അന്യമതസ്ഥന്മാരെ സ്വാഭിപ്രായങ്ങളിലെക്കു വശീകരിക്കുന്നതിനൊ അല്ല, പിന്നയൊ യാക്കോബായ യുവാക്കളെ അവർ അന്യമതക്കാരാൽ നടത്തപ്പെടുന്ന സ്കൂളുകളിൽ പഠിക്കുമ്പോൾ ഉണ്ടായിപ്പോകുന്ന ഇടൎച്ചകളിൽനിന്നും കാത്തുസൂക്ഷിക്കുന്നതിനായിട്ടാണെന്നുള്ളതു അതിന്റെ ഭാരവാഹികൾ ഒരിക്കലും മറച്ചുവച്ചിട്ടില്ല. സിമ്മനാരിയുടെ പേരുതന്നെ മതവിപരീതികളിൽ നിന്നും വിശുദ്ധ സഭയെ രക്ഷിക്കുന്നതിനു അമാനുഷികമായി പ്രയത്നിച്ചിട്ടുള്ള രണ്ടു പിതാക്കന്മാരിൽ നിന്നും ഉത്ഭവിച്ചിട്ടുള്ളതാണ. അങ്ങനെ ഇരിക്കുമ്പോൾ ൧-ം ൨-ം ൩-ം ൪-ം വാദ്ധ്യാന്മാർ ഇതര മതസ്ഥന്മാരായിരിക്കുന്നതിനാൽ സിമ്മനാരിയുടെ ഉദ്ദേശ്യനിവൃത്തിക്കു ധാരാളം പ്രതിബന്ധമുണ്ടായിരുന്നിരിക്കണം. അതിനോടുകൂടി ൫-ാം വാദ്ധ്യാരെ അത്ര ആവശ്യമില്ലാത്തപ്പോൾ നിയമിക്കുന്നതിൽ വാദ്ധ്യാരുടെ വിശ്വാസരീതിയെപ്പറ്റി കമ്മട്ടിക്കാർ ആലോചിച്ചതിൽ പരിഭവിപ്പാൻ വകയുണ്ടൊ. അങ്ങനെ ആലൊചിക്കാതിരുന്നാൽ മാത്രം കമ്മട്ടിക്കാർ തങ്ങളുടെ സാക്ഷാൽ യജമാനന്മാരായ യാക്കോബായക്കാരോടു വലിയ ചതിവു പ്രവൃത്തിക്കുന്നവരും തങ്ങളെ ഭരമേല്പിച്ചിരിക്കുന്ന വിശ്വാസത്തിനു അയൊഗ്യന്മാരും ആയി ഗണിക്കപ്പെടുകയുള്ളു. ഈ അപെക്ഷക്കാരനൊ തങ്ങളുടെ ജന്മശത്രുക്കളും തങ്ങളുടെ സിമ്മനാരിക്കു എതിരായി ഒരു പള്ളിക്കൂടം നടത്തുന്നതിനു ശ്രമിച്ചുകൊണ്ടിരുന്നവരുമായ മെത്രാൻകക്ഷിയിൽ ഉൾപ്പെട്ടവനുമാണ.

എന്നാൽ സൂക്ഷ്മം ആലൊചിച്ചാൽ വാദ്ധ്യാരൊ വാദ്ധ്യാരെ സംബന്ധിച്ചു യാതൊന്നുമൊ അല്ല ഈ ബഹളത്തിനു കാരണം. ഇതു ചില ആളുകളുടെ സ്പൎദ്ധയോടു കൂടിയ മത്സരബുദ്ധിയിൽനിന്നുത്ഭവിച്ചതാണെന്നു സമ്മതിക്കുന്നതിനു പകരം ഇത്ര തുഛമായ കാരണങ്ങൾ പറയുന്നതു ഭോഷത്വംകൊണ്ടൊ ശുദ്ധഗതികൊണ്ടൊ ആയിരിക്കണം.

പൌലുസിനെപ്പോലെ നല്ലപ്രവൃത്തിയിൽ മത്സരിക്കുന്നതിനുപകരം ഈവിധത്തിൽ തങ്ങളുടെവികടസ്വഭാവത്തെ വെളിപ്പെടുത്തുന്നവർ ബാഹ്യമായും ആഭ്യന്തരമായും തങ്ങൾ അനുവൎത്തിക്കുന്നതായി ഭാവിക്കുന്ന ക്രിസ്ത്യാനിത്വത്തെ സാധുക്കളായ അന്യന്മാരുടെ കണ്ണുകളിൽ നിന്ദാപാത്രമാക്കിത്തീൎക്കുന്നതിനെപ്പറ്റി പ്രത്യേകമായി ദുഃഖിക്കേണ്ടതാണ. 'അഹം' എന്ന ബ്രഹ്മനെയല്ലാതെ മറ്റാരെയും പൂജിക്ക പ്രാണസങ്കടമായി തോന്നുന്നവർ എത്രതന്നെ സമൎത്ഥന്മാരായാലും അസൂയാകുക്ഷികളായി തീരാതിരിക്കയില്ല. അങ്ങനെയുള്ളവൎക്കു തങ്ങളുടെ സ്വന്തഗുണത്തിനൊ ബഹുമാനത്തിനൊ ആയി പരിണമിക്കാത്ത യാതൊന്നി

നെയും സന്തോഷത്തോടു കൂടി കണ്ടുകൊണ്ടിരിക്കുന്നതിനു ശക്തിയുണ്ടാകയില്ല.

ഭംഗിക്കായൊ അഥവാ ഹൃദയപൂൎവ്വമായൊ ചില നല്ലപ്രവൃത്തികൾ, പുസ്തകമാൎഗ്ഗേണയൊ മറെറാ മനസ്സിലായിട്ടുള്ളവ, 'അഹം' എന്ന കുററിയേൽ ചുററിത്തിരിഞ്ഞുകൊണ്ടിരുന്നാൽ പരിതാപകരമായിട്ടാണ പൎയ്യവസാനിക്ക പതിവു. തങ്ങളുടെ മനൊവ്യാപാരങ്ങളുടെസാക്ഷാൽ ഉത്ഭവങ്ങളെ മറച്ചു മനസ്സാക്ഷിക്കും സത്യത്തിനും അനുസരണമായി നടക്കുന്നവരെന്നുള്ള പേരിനെസമ്പാദിപ്പാനായി ഓരൊരുത്തർ ചെയ്യുന്ന യത്നവും, വിചാരിക്കാത്ത സമയവും മനസ്സറിയാത്തവിധത്തിലും അവയുടെ സാക്ഷാൽ ഉദ്ദെശ്യങ്ങൾ വെളിവാകുന്നതും കണ്ടപ്പൊൾ സേർ എം. ഇ. ഗ്രാൻറ് ഡഫ്, ഒരുമഹാനെക്കുറിച്ചു "അയാൾ എല്ലാസംഗതിയിലും തൻെറ മനസ്സാക്ഷിയെ അനുസരിച്ചു നടക്കുന്നവനാണ് എങ്കിലും അയാൾക്ക ആവശ്യമുള്ള ദിക്കിലേക്ക മനസ്സാക്ഷിയെ നിഷ്പ്രയാസേന വലിക്കുന്നതിനുകൂടി ശക്തിയുള്ളവനാണ" എന്നു പറഞ്ഞതു എൻെറ ഓൎമ്മയിൽ വന്നു.

അതിനാൽ തൻകാൎയ്യവും അസ്ഥിരതയും കാൎയ്യസാദ്ധ്യത്തിനു അനുസരണമായി അഭിപ്രായ മാററവും ഉള്ളവൻ നിൎമ്മലമായി സ്നേഹിക്കുന്നതിനു അശക്തനും സൎവ്വരാലും അവിശ്വസിക്കപ്പെടുന്നവനും ആയിരിക്കുമെന്നും തൻെറ പൂൎണ്ണശക്തിയൊടെ താൻ ഏല്പെടുന്ന സംഗതിയിൽ ഉത്സാഹിച്ചു തന്നെതന്നെ വിസ്മരിക്കത്തക്കവണ്ണം തൻെറ പ്രവൃത്തിയെയും തന്നെയും ഏകീഭവിപ്പിക്കാത്ത യാതൊരുവനും ശാശ്വതമായി നില്ക്കുന്നതൊ നില്ക്കേണ്ടതൊ ആയ ഒന്നും നിറവെററുകയില്ലന്നും മാത്രം പറഞ്ഞുകൊണ്ടു തല്ക്കാലം വിരമിക്കുന്നു.

## ഒരു സമാധാനം.

പ്രിയ പത്രാധിപരവർകളെ, കഴിഞ്ഞ ലക്കം പത്രികയിലെ നിങ്ങളുടെ ഇഷ്ടൻെറ മറുപടിയും ഇടയ്ക്കിടെ അടയാളമിട്ടു നിങ്ങളുടെ ഓരൊ സൂചനകളും ഒടുവിൽ പൊതുവായി നിങ്ങളുടെ സമാധാനവും എല്ലാംകണ്ടിട്ടു പത്രികയുടെ ആരംഭംമുതലെ അതിൻെറ ലേഖകസ്ഥാനം വഹിച്ചുകൊണ്ടിരുന്നവനും ഇപ്പൊൾ കുറെക്കാലമായി മൌനവ്രതം അനുഷ്ഠിച്ചും കൊണ്ടിരിക്കുന്നവനുമായ എനിക്ക തന്നത്താൻ ലജ്ജതോന്നിയും കൊണ്ടു ഇനിയും മുറയ്ക്കു ലേഖനങ്ങൾ അയക്കണമെന്നു പ്രതിജ്ഞ ചെയ്കയും എൻെറ കഴിഞ്ഞുപൊയ അപരാധങ്ങൾക്കു ഞാൻ മാപ്പു ചോദിച്ചുകൊള്ളുകയും ചെയ്യുന്നു.

നിങ്ങളുടെ ഇഷ്ടൻ നല്ല ആന്തരമുള്ളവനും വളരെ പരിഷ്കാരങ്ങൾ മനസ്സിൽ സംഗ്രഹിച്ചുവച്ചിരിക്കുന്ന ഒരാളുമാണെന്നു അദ്ദെഹത്തിൻെറ എഴുത്തിൽനിന്നും എല്ലാവൎക്കും അറിയാവുന്നതാണ. അദ്ദെഹം

നമ്മുടെ സമുദായത്തിൻെറ അഭ്യുദയത്തെ കാംക്ഷിച്ചു ഇന്നതുക്രൂടെ ളുണ്ടായിരുന്നാൽ ഇന്ന ഗുണമുണ്ടാകുമെന്നും മററൊരൊ ക്രൂട്ടങ്ങൾ അനുമാനിച്ചുവച്ചുംകൊണ്ടു പത്രികയിൽ ചാടിപ്പുറപ്പെട്ടതാണ. ഹെ! ഇഷ്ടാ ഞാൻ തൻെറ ഒരു ക്രൂട്ടുകാരനാണ പത്രാധിപരവർകൾ എന്നെയും കുറെ റിമാൎക്ക ചെയ്യട്ടെ. താങ്കൾ പറഞ്ഞിട്ടുള്ള പരിഷ്കാരങ്ങൾ എല്ലാം ചെയ്യേണ്ടതു തന്നെ ആണ. നമുക്ക അതിനുത്സാഹിക്കാം. പക്ഷെ ഒന്ന ഓൎത്തുകൊള്ളണമെ പയ്യെ തിന്നാൽ പനയും തിന്നാമെന്നൊരു മൊഴി കേട്ടിട്ടില്ലെ. അതുകൊണ്ടു നമുക്ക ഓരോന്നായിപരിഷ്കരിച്ചുതുടങ്ങാം. എന്നാൽ ഇപ്പോൾ അത്യാവശ്യം പത്രാധിപരവർകൾ പറഞ്ഞതുപൊലെ തുടങ്ങിയിട്ടുള്ളതു മുഴുവനാകാം. ഒന്നാമതായി നമ്മുടെ മാർ ദീവന്നാസ്യോസുസ് മെത്രാനെ ഒരു നിർഭയമായസ്ഥിതിയിൽ കൊണ്ടുവരാൻ ഉത്സാഹിക്കാം. കണ്ടില്ലെ നവികരണക്കാർ അസൂയയിൽ നിന്നാണെങ്കിലും മാർതൊമ്മാസ് സ്ക്രൂൾ തുടങ്ങിയതു ചിലർ പഴയ പള്ളിയിൽ പ്രധാനത്വം കിട്ടാഞ്ഞ "നിലയില്ലാത്ത പള്ളിയുണ്ടാക്കിയതു അറിഞ്ഞിട്ടില്ലെ എബ്രായക്കുട്ടിയിൽ പറയുന്നതുപൊലെ "അവൻെറ അനുജനല്ലെ ഇവൻ?" ആവൊ ഇതെവരെ പറഞ്ഞുകൊണ്ടിരുന്ന പടാൎത്ഥകളൊക്കെ ഇത്രവേഗം മറന്നുകളഞ്ഞതല്ലെ ആശ്ചൎയ്യം കാരണവും നിങ്ങൾ കേട്ടില്ലെ, പച്ചപരമാൎത്ഥികൾ രക്ഷപെട്ട ക്രൂട്ടം ൟ കള്ളകൌശലങ്ങൾ ഒന്നും ഇനിയും പറുകില്ലല്ലൊ. അതുതന്നെ വലിയകാൎയ്യം- സ്നേഹിതാ അവരെ എന്തിനാണ കുററം പറയുന്നതു. നമ്മുടെക്രൂട്ടത്തിലെ മീശകൊമ്പന്മാരെല്ലാം മടിശ്ശീലയുടെ വായ് നന്നാ മുറുകികെട്ടികൊള്ളട്ടെ. ഇനിയെങ്കിലും ഒന്ന ചൊണകേറട്ടെ. വക്കീലന്മാരായിട്ടും മററും ചില ചില്ലറഉദ്യോഗങ്ങളിലായും അങ്ങും ഇങ്ങും ഇരിക്കുന്ന നമ്മുടെ സമുദായത്തിൽപെട്ടവർ ൟ മെത്രാനിക്കുവേണ്ടി ഇതെവരെ ആയിട്ടു എന്തു ചെയ്തിട്ടുണ്ടു. ഇതാണൊ അവരുടെ ചുമതല, അതുക്രൂടാതെ മാർ തൊമ്മായിലെ പത്തു കൊച്ചുകൊശിക്കുഞ്ഞിനെ വെല്ലുന്ന എത്ര കബെരന്മാർ ൟ ക്രൂട്ടത്തിൽ ഉണ്ടു. അരകാശു ഇതിനായി അവർ ചിലവഴിച്ചിട്ടുണ്ടൊ. ഇവൎക്കു എല്ലാം തന്നെ ആൻ ഇനിയെങ്കിലും കുറെ പുളി കേറുമെന്നു വിചാരിച്ചു ഇപ്പൊൾ ഞാൻ ഒന്നും പറയുന്നില്ലാ. ഇനിയത്തെ പ്രാവശ്യം ഓരൊരുത്തരുടെയും പേരു വിളിച്ചു വിശേഷങ്ങൾ ഒക്കെ വെളിപ്പെടുത്താം. സിമ്മനാരി രണ്ടു നിലയാക്കുന്നതിനു തീൎച്ചപ്പെടുത്തി കഴിഞ്ഞില്ലെ, പ്രിയ പത്രാധിപരവർകളെ നിങ്ങൾ ചിലരെല്ലാംക്രൂടി ഒന്നിറങ്ങിയാൽ നമ്മുടെ ക്രൂട്ടരുടെ മടിശ്ശീലതുമ്പു മുറുക്കുന്നതു ഒന്നു കണ്ടുവെക്കായിരുന്നു. ഞാനും നിങ്ങളുടെ ഇഷ്ടനുംക്രൂടി നിങ്ങൾക്കുവേണ്ട സഹായം ചെയ്തുതരാം. മാർ ഇഗ്നാത്യോസു ദ്രോസുനേശെ വകയ്ക്കു വലിയതുകയും പതിച്ചുംവച്ചു പോയികിടന്നു സുഖമെടുക്കുന്ന വമ്പന്മാരുടെ മരണാവേദനകൾ ഒക്കയും പണത്തിനു ചെല്ലുമ്പൊൾ നമുക്കു കാണാം. ഹെ! സുറിയാനിക്കാരാ, ഉണരുക നീ നല്ല ഉറക്കത്തിലിരിക്കുമ്പൊളിതാ കള്ളൻ വന്നു നിന്നെ കൊള്ളയിടുന്നു. ധനത്തിനു വേലി ധൎമ്മമാണെന്നുവി

-ചാരിച്ചു ഒരം നന്മപ്രവൃത്തിക്കായിട്ടു ചിലവു ചെയ്യു. ഏത്ര നവീകരണക്കാരൊ അവരെ കുത്തിപൊക്കി കൊണ്ടുവരുന്ന കുബെരന്മാരൊ നാം ഒത്തൊരുമയായി പ്രവൃത്തിച്ചാൽ നമ്മുടെ വെട്ടത്തു വരുമൊ. പക്ഷെ നിനക്കു നല്ല മനസ്സു മാത്രമുണ്ടായാൽ മതി. നമുക്കു പുവരുണ്ട് ചിത്രമെഴുതികൊണ്ടാൽ മതിയല്ലൊ. പത്രാധിപരവർകളെ നിങ്ങൾ ഒരം എടുത്തു ചാട്ടം കണ്ടു ഒട്ടും പേടികണ്ടാ (നിങ്ങൾ ഇതിലും അപ്പുറം കണ്ടിട്ടുള്ള ആളും പേടികാത്ത ആളുമാണ) കേവലം പൈശാചകമായ അസൂയയിൽ നിന്നും അഹംഭാവത്തിൽനിന്നും മാത്രം പുറപ്പെട്ടിരിക്കുന്ന ഒരം ചാട്ടത്തിൽ ഉണ്ടൊ ദൈവാനുകൂലം. നാം നമ്മുടെ ശ്രേയസ്സിനായി ഞെരുങ്ങിചെയ്യുതാണ. ഇനിയും മുറയ്ക്കു ഞാൻ ലേഖനങ്ങൾ അയച്ചുകൊള്ളാമെന്നുവച്ചു നിറുത്തുന്നു.

ഏന്നു പത്രികയുടെ പഴയ മിത്രം.

---

## കല്യാണവിരുന്നു.

ഇതാ ഒരു കല്യാണമഹോത്സവം. ഇതിൽ സംബന്ധിക്കുവാൻ വിരുന്നുടമസ്ഥൻ ആളും ലേഖനവും അയച്ചു ധനവാൻ, ദരിദ്രൻ, ജ്ഞാനി, അജ്ഞാനി, വൃദ്ധൻ, ബാലൻ, ബലവാൻ, ബലഹീനൻ, രോഗി, അരോഗി എന്നീഭേദംകൂടാതെ എല്ലാവരേയും സസന്തോഷം ക്ഷണിക്കുന്നു. വിരുന്നുടമസ്ഥന്റെ ഭൃത്യന്മാർ വിരുന്നിന്റെ മാഹാത്മ്യങ്ങളെയും ഭോജനപദാൎത്ഥങ്ങളുടെ വൈശിഷ്ട്യങ്ങളേയും വൎണ്ണിക്കുന്നതു കേൾക്കുമ്പോൾ അവിടെ എത്തുവാൻ അനേകർ തത്രപ്പെടുന്നു. ചിലർ കുട എടുക്കുന്നു. ചിലർ വടി എടുക്കുന്നു. ചിലർ ധൃതികൊണ്ടു ഒന്നും എടുക്കാതെയും വഴി തിരക്കി അറിയാതെയും ഓടുവാൻ ബദ്ധപ്പെടുന്നു. ഇതു കണ്ടു ഭൃത്യന്മാർ വിരുന്നു ഭവനത്തിലേക്കു പോകുവാനുള്ള മാൎഗ്ഗങ്ങളെ വിവരമായി പറവാൻ തുടങ്ങി. വഴിമദ്ധ്യെവച്ചു ഉണ്ടാകാവുന്ന കഷ്ടനഷ്ടങ്ങളേയും അവയെ തടുക്കുവാൻ ചില സൂത്രങ്ങളേയും കൂടെ പറഞ്ഞുകൊടുത്തു-

എല്ലാവരും ഏറക്കുറെ ശ്രദ്ധയോടെ നോക്കികൊണ്ടിരുന്നപ്പോൾ ക്ഷണിപ്പാൻ അയക്കപ്പെട്ട ഒരുഭൃത്യൻ ഇപ്രകാരം പറഞ്ഞു- "അല്ലയൊ സ്നേഹിതരെ കല്യാണവീടു അത്ര ദൂരമല്ല- അവിടേക്കുള്ള വഴി അത്യന്തം ദുൎഘടവും അപകടരവും ആകുന്നു. വഴിമദ്ധ്യെ ഒരു ഭയങ്കരമായ ശൂന്യസ്ഥലവും അതു കഴിഞ്ഞാൽ ഒഴുക്കുള്ള ഒരു നദിയും കടപ്പാനുണ്ടു- കല്യാണഭവനത്തിലേക്കു വല്ലവരും വല്ലപ്പൊഴും പോയിട്ടുണ്ടെങ്കിൽ അവർ അല്ലാതെ ആരും ഒരിക്കലും ഈ ശൂന്യപ്രദേശത്തുകൂടെ നിൎഭയമായി കടന്നുപോയിട്ടില്ല- ഈ നദിയൊ ഏവനും കടക്കുവാനുള്ളതാകുന്നു- നദിതീരത്തു എത്തുന്നതിനു ശൂന്യപ്രദേശം കൂടാതെ പ്രയാണത്തിനു സൌകൎയ്യവും അതീവ സുഖവും ഉള്ളതും സൂൎയ്യരശ്മി ലേശം തട്ടാത്തവിധത്തിൽ ഇരുവശത്തും വൃക്ഷങ്ങളാൽ നിബിഡമായിട്ടുള്ളതുമായ വേറെ വിസ്താരമുള്ള ഒരുവഴിയും ഉണ്ടു- അതിൽകൂടി കളിച്ചു ചിരിച്ചു മത്തപ്രമത്തന്മാരായി സുബോധരഹിതരായി കാമവികാരികളായി വരുന്നവർ പുഴയിൽ ഇറങ്ങുമ്പോൾ അതിലെ ഒഴുക്കിലും ചുഴലിയിലും അകപ്പെട്ടു നശിച്ചുപോകയും മത്സ്യങ്ങൾക്കു ഇരയാകയും ചെയ്കയാണ പതിവു- ശൂന്യസ്ഥലത്തുള്ളവഴിയിൽ കഷ്ടങ്ങളെ സഹിച്ചു വരുന്നവൎക്കു നദിയിലെ ഒഴുക്കും ചുഴലിയും സുഖകരമായും നേൎമ്മയായും ഇരിക്കും- ഇവർ നിഷ്പ്രയാസേന അക്കരെ കടക്കുകയും ചെയ്യും-

മനുഷ്യ സഞ്ചാരമില്ലാത്ത ഈ ശൂന്യ പ്രദേശത്തു വിസ്താരമുള്ള പാതകളാകട്ടെ വാസനയുള്ള പൂക്കളാകട്ടെ വിശേഷരാഗമുള്ള പക്ഷികളാകട്ടെ മധുരമുള്ള കനികളാകട്ടെ നയനാനന്ദകരമായ കാഴ്ചകളാകട്ടെ ആസ്വാദ്യതരങ്ങളായ പദാൎത്ഥങ്ങളാകട്ടെ നിൎമ്മലജലമാകട്ടെ ഒന്നുമില്ല. പ്രത്യുത സിംഹവ്യാഘ്രങ്ങൾ മുതലായ കാട്ടുമൃഗങ്ങ

ളുടെ അലച്ച കേൾപ്പാനും വിഷമുള്ള അനേകതരം സൎപ്പങ്ങളുടെ ഉഗ്രതയുള്ളമിഴിയൻകണ്ണുകൾ മിന്നുന്നതു കാണ്മാനും ഉണ്ടാകും. ഞാൻ പറയുന്നവിധം നിങ്ങൾ പ്രവൃത്തിക്കുന്നതായാൽ ഇവയെ നിങ്ങൾക്കു ഭയപ്പെടുവാനില്ല.

ഏതു വിധവും കല്യാണഗൃഹത്തിൽ എത്തിയാൽ അവിടെ നിങ്ങൾ പരമാനന്ദപരിപൂൎണ്ണന്മാരും വിരുന്നുടമസ്ഥന്റെ പ്രേമപാത്രങ്ങളുമായി തീരും. ആ യജമാനൻ ഓമനപ്പുഞ്ചിരിയോടെ നിങ്ങളെ നോക്കിക്കൊണ്ടു സുമഹത്തരങ്ങളായ മണവറയിൽ നിങ്ങൾക്കു മുമ്പെ ചെന്നെത്തിയിട്ടുള്ള പരിശുദ്ധന്മാരോടു കൂടെ യഥായോഗ്യം ഇരുത്തി നിങ്ങളെ സകലവിധ പദാൎത്ഥങ്ങളാൽ പോഷിപ്പിക്കും. രാജ്യങ്ങളുടെയും ജാതികളുടെയും മേൽ നിങ്ങൾക്കു അധികാരം നൽകും. നിങ്ങളുടെ ഭക്ഷണപീഠത്തിൽ ശുശ്രൂഷിക്കുന്നതിനു അരകെട്ടി തയ്യാറായി നില്ക്കുന്നതു ഈ യജമാനന്റെ ഓമന മകനാകുന്നു. അവിടത്തെ ദൂതഗണങ്ങൾ നിരൎഗ്ഗളമായ കോലാഹല ശബ്ദത്തോടു കൂടി ബാൻറു കൊട്ടിക്കൊണ്ടു നിങ്ങളെ എതിരേല്ക്കും. ശോഭയുള്ള അനേക മൂപ്പന്മാർ സന്തോഷചിത്തന്മാരായി മുന്നണിയിൽനിന്നു പനിനീർവീശി നിങ്ങളെ തണുപ്പിക്കും. അവിടെ എത്തുന്നതിനു നിങ്ങൾ ഒട്ടും ഉദാസീനരാകരുതു. അവിടെ ആദിത്യൻ ഒരിക്കലും അസ്തമിക്കയില്ല. അവിടെ നിങ്ങളെ ഉപദ്രവിക്കുന്ന ദുഷ്ടമൃഗങ്ങൾ ഇല്ല. അവിടെ ക്ഷാമവും പകരുന്ന വ്യാധികളും ഇല്ല. അവിടെ വഞ്ചനയും ചതിവും ഇല്ല. അസൂയയും നിഗളവും ഇല്ല. ക്ഷുത്തും ദാഹവുമില്ല. അതിനാൽ നിങ്ങൾ ഈ ശുഭാവസരത്തെ നഷ്ടപ്പെടുത്താതെ ആ ഇമ്പകരമായ ഭവനത്തിന്റെ വാതൽ അടയ്ക്കുന്നതിനുമുമ്പു അവിടെ എത്തുവാൻ ബദ്ധപ്പെടുവിൻ”

ഇപ്രകാരം ഭൃത്യന്റെ വചനം കേട്ടപ്പോൾ കല്യാണവിരുന്നുണ്ണുവാൻ ധൃതിവച്ചു പുറപ്പെട്ടവരിൽ പലരും നിലയായി. ചിലർ സംശയിച്ചു എന്തുവേണ്ടു എന്നാലോചനയായി. ചിലർ പിന്നോക്കം മടങ്ങി, ചിലർ ഇയാൾപറഞ്ഞ ദുൎഘടവഴിപോകട്ടെ വേറെ വഴിയുണ്ടു അതിലെ പോകാമെന്നുവച്ചു വഴിവളച്ചു നടന്നുതുടങ്ങി, ചിലർ എന്തായാലും വേണ്ടില്ല കല്യാണത്തിൽ എത്തണമെന്നുറച്ചു ഭൃത്യൻ പറഞ്ഞുകൊടുത്ത വഴിയെ പുറപ്പെട്ടു.

വിരുന്നുടമസ്ഥന്റെ ദൂതൻ ചൊന്ന വാക്കു അനുസരിച്ചു പുറപ്പെട്ടവരോടു ദൂതൻ പിന്നെയും മന്ദസ്മിതത്തോടുകൂടെ ഇപ്രകാരം സംസാരിച്ചു. “നിങ്ങൾ എന്റെ വചനത്തെ കളിയാക്കാതെ എന്നെ പറഞ്ഞയച്ചവന്റെ കല്പനയെ വിശ്വസിച്ചു പുറപ്പെടുന്നതുകൊണ്ടു നിങ്ങൾക്കു എളുപ്പവും സമാധാനവും ഉണ്ടാകേണ്ടതിനു നിങ്ങൾക്കുതരുവാൻ ചില ഉപദേശങ്ങളും സാധനങ്ങളും ഇനിയും ഉണ്ടു. അവയിൽഒന്നു ഇതാ ഈ വടിവാൾതന്നെ. ഇതു കേവലം ഒരുവടിയല്ല, ഇരുമുനയുള്ള ഒരു വാൾ ഇതിലുണ്ടു. വടിയുടെ പേർ “പ്രാൎത്ഥന” എന്നും വാളിന്റെ പേർ “ഉപവാസം” എന്നും ആകുന്നു. ഈ ആയുധങ്ങൾ കയ്യിലിരുന്നാൽ മേല്പറഞ്ഞ ഭയങ്കര സ്ഥലത്തുള്ള ദുഷ്ടമൃഗങ്ങൾ ഉപദ്രവിക്കയില്ല. ഇവ എപ്പൊഴും നിങ്ങൾ വഹിച്ചിരിക്കണം. നടപ്പിനാൽ ക്ഷീണം വൎദ്ധിക്കുമ്പോൾ ഇതൊരു ഭാരമെന്നുവച്ചു ഇട്ടുകളകയൊ അലക്ഷ്യമാക്കുകയൊ ചെയ്താൽ ചെന്നായ്ക്കൾ നിങ്ങളെ ഒടുക്കും” എന്നിപ്രകാരം പറഞ്ഞു ഓരോരുത്തൎക്കു ഓരോ വടിവാൾ കൊടുത്തു.

ഭൃത്യൻപിന്നെയും പറഞ്ഞതാവിതു. “ഇതുകൊണ്ടും ആയില്ല. നിങ്ങളുടെ വഴിയാത്രയിൽ ഭക്ഷണത്തിനായി തരുവാൻ കുറെ അപ്പംകൂടി വിരുന്നുടമസ്ഥൻ തന്നയച്ചിട്ടുണ്ടു. ഇതു വേണ്ടപോലെ പാകംചെയ്തു വച്ചിട്ടുള്ളതാണ. ഇതിനെക്കുറിച്ചു നന്നായി സൂക്ഷിച്ചിരിപ്പാനുണ്ടു. ഇതിനെവച്ചു സൂക്ഷിക്കുന്ന പാത്രങ്ങൾ ശുദ്ധവും ശുചിയും ഉള്ളതായിരിക്കണം. അശുദ്ധപാത്രങ്ങളിൽ ഇരുന്നാൽ അതേൽ പുരണ്ടുകാണുന്ന ചാറു ക്ഷണേന ഉണങ്ങിപ്പോകും. അപ്പൊൾ നിങ്ങളുടെ പൈദാഹങ്ങൾക്കു ഇതു ഉപയോഗപ്പെടുകയില്ലന്നു മാത്രമല്ല അതുതന്നെ നിങ്ങൾക്കു സുഖകേടിനും മരണത്തിനും രോഗത്തിനും കാരണമായി തീരും” എന്നു പറഞ്ഞുകൊണ്ടു “കുൎബ്ബാന” എന്ന അപ്പത്തേയും അവരിൽ ഓരോരുത്തൎക്കു കൊടുത്തു.

ഭൃത്യൻ വീണ്ടും ഇപ്രകാരം പറഞ്ഞു. “ഒരു സംഗതികൂടെ ഉണ്ടു. നിങ്ങൾ ചെന്നെത്തിയാൽ ഭവനപ്രവേശനത്തിനു വിഘ്നം നേരിടാതിരിക്കണമെങ്കിൽ യജമാനന്റെ മുദ്രയോടുകൂടിയ ഒരു കല്യാണവസ്ത്രം കൂടെ ഉണ്ടായിരിക്കണം. കേവലം വസ്ത്രം മാത്രം പോരാ, മുദ്രയില്ലാതെ ഉടുത്തുകെട്ടിച്ചെന്നാൽ കാവല്ക്കാൎക്കു സംശയം ജനിച്ചു നിങ്ങളെ അറിയുന്നില്ലന്നു പറഞ്ഞു തള്ളിക്കളയും. കള്ളമുദ്ര പതിച്ചുകൊണ്ടു ചെന്നാൽ പിടിച്ചു പുറത്തെ അന്ധകാരത്തിലേക്കു തള്ളിക്കളയും. നിങ്ങൾക്കുതരുവാ

ൻ സാക്ഷാൽ മുദ്രപതിച്ച കല്യാണവസ്ത്രവും യജമാനൻ തന്നയച്ചിട്ടുണ്ട. ഇതുധരിച്ചിരുന്നാൽ മാത്രമെ അകത്തേക്ക പ്രവേശിപ്പിക്കത്തൊള്ളു" എന്ന പറഞ്ഞുംകൊണ്ട "മൂറോൻ" എന്ന മുദ്ര പതിച്ചിട്ടുള്ള മാമ്മൂദീസാ എന്ന ഒരു കല്യാണവസ്ത്രം അവൻ ഓരോരുത്തനു കൊടുത്തു.

ആ ഭൃത്യൻ പിന്നെയും പറഞ്ഞതു എന്തെന്നാൽ- ഹാ- സ്നേഹിതരെ നിങ്ങൾ പ്രത്യേകം ഓൎമ്മിരിക്കേണ്ട ഒരു കാൎയ്യം ഉണ്ട- അതു എന്തെന്നാൽ- നിങ്ങൾ അതിരാവിലെ യാത്രപുറപ്പെടണം. മഞ്ഞുകറെറ്റീങ്ങട്ടെ, കുളിരുമാറട്ടെ, അസാരം ഇളവെയിൽകായട്ടെ എന്നുവച്ചാൽ സൂൎയ്യരശ്മിയുടെ ഉഗ്രതയാൽ ചരൽ തീക്കനൽപോലെ പഴുത്തുതുടങ്ങും. മുമ്പോട്ടു നടന്ന എത്തുവാൻ പ്രയാസമായ്വരും. വെയിലാറട്ടെ എന്നുവച്ചാൽ കാട്ടുമൃഗങ്ങളുടെ വാസസ്ഥലത്തു രാത്രി താമസിക്കേണ്ടിവരും. ഇങ്ങനെ നിങ്ങൾ നിൎഭാഗ്യന്മാരായി തീരാതിരിപ്പാനും അതുവരെയുള്ള നിങ്ങളുടെ അദ്ധ്വാനങ്ങൾ വിഫലങ്ങളായി തീരാതിരിപ്പാനും വേണ്ടി കാലത്തെയുള്ള യാത്രയ്ക്കു മടിയന്മാരാകരുതെന്ന ഒന്നുകൂടെ ഓൎപ്പിച്ചു കൊള്ളുന്നു. ഇനി മററുചിലരെ കൂടെ ക്ഷണിപ്പാനുള്ളതുകൊണ്ട ഞാൻ പോകട്ടെ" എന്നപറഞ്ഞു ആ ഭൃത്യൻ അന്തൎദ്ധാനം ചെയ്കയും ചെയ്തു.

(തുടരും) കെ.

## ഇടവക പത്രികയുടെ നിരണം സൎക്കിട്ട.

### ൧- നിരണം സെൻറ് മേറി സ്കൂൾ.

എന്റെ പത്രാധിപരവൎകളെ ഇവിടെ നാലഞ്ചു കൊല്ലമായി നടന്നുവരുന്ന ഇംഗ്ലീഷു പള്ളിക്കൂടം ക്രമംകൊണ്ട അപ്പർഫോൎത്ത് ക്ലാസ്സ വരെ ആയി. അതിനെ വേറൊരുത്തരുടെയും സഹായം കൂടാതെ യോഗക്കാർ നടത്തുന്നതിനെപ്പററി വളരെ ശ്ലാഘിക്കേണ്ടിയിരിക്കുന്നു. എന്ന തന്നെയുമല്ല മേടം ൨൨-ാം നു- ഞായറാഴ്ച ഒരുമണിക്കു യോഗം കൂടി ഇ. ജെ. ജോൺ അവൎകളെ സിക്രട്ടറിയായി നിശ്ചയിച്ചു. പള്ളിക്കൂടം ക്രമംകൊണ്ട ഹൈസ്കൂൾ ആക്കണമെന്നും അതിനു സൎക്കാരിൽനിന്നും ഗ്രാൻറു കിട്ടുന്നതുവരെ വേണ്ടപണം പള്ളിയോഗത്തിൽ നിന്നും ചിലവു ചെയ്യാമെന്നും പള്ളിക്കൂടം ഇപ്പൊൾ ഉള്ളതിനു സ്ഥലം പോരാഴികയാൽ കിഴക്കും പടിഞ്ഞാറും രണ്ട പൂമുഖം ഇടണമെന്നും ഹെഡ്മാസ്റ്ററായി ഒരു ബി- ഏ- ക്കാരനെ ഉടനെ നിയമിക്കണമെന്നും ജയിക്കാത്ത വാദ്ധ്യാന്മാരെ നീക്കി ജയിച്ച ആളുകളെ നിയമിക്കണമെന്നും വാദ്ധ്യാന്മാരെ കിട്ടേണ്ടതിലെക്ക മനൊരമ മുതലായ പത്രങ്ങളിൽ പരസ്യം ചെയ്യണമെന്നും ൨൯-ാംനു-ലെ പെരുനാൾ ചില പ്രത്യേക കാരണങ്ങളാൽ ൨൮-ാംനു- ആക്കണമെന്നും വീരവാദം ചെയ്തു നടക്കുന്നവരായ എതിൎകക്ഷികളിൽ പ്രധാനികൾക്ക നൊട്ടീസു കൊടുക്കണമെന്നും പൂൎവ്വീക വിശ്വാസങ്ങളെ ആചരിച്ചു വരുന്നവരായ യാക്കൊബായ സിറിയൻ പട്ടക്കാൎക്ക ക്ഷണനകത്തയക്കണമെന്നും മററും നിശ്ചയിച്ചു മൂന്നമണിയൊടുകൂടി യൊഗം പിരികയും ചെയ്തു.

### ൨- നിരണം സുവിശേഷ പരിശീലന സഭ.

ഇൗ പേരൊടു കൂടി ൧൧ ചിങ്ങത്തിൽ ഒരു സംഘം ഏൎപ്പെടുത്തി നിരണം മലയാംപള്ളിക്കൂടം വാദ്ധ്യാർ കെ. എം. പീലിപ്പൊസ അവൎകളെ സിക്രട്ടെറിയായി നിശ്ചയിച്ചു ഒരുമാനെജിംഗ കമ്മെട്ടി ഏൎപ്പെ

ട്ടുത്തുകയും ക്രമംകൊണ്ടു ൩൬ സാമാജികന്മാർവരെ ചേൎന്നു പ്രസംഗവേല അഭ്യസിക്കുക, സണ്ടെസ്ക്രൂൾ നടത്തുക മുതലായ പ്രവൃത്തികൾ ചെയ്യുംകൊണ്ടിരുന്നു. ഈ സണ്ടെസ്ക്രൂളുകൾക്കു ഗ്രാൻറിനും കുട്ടികൾക്കു സമ്മാനം കൊടുക്കുന്നതിനും ഇൻസ്ട്രക്ടൎക്കു ശമ്പളം കൊടുക്കുന്നതിനും മററുമായി ഇടവകജനങ്ങളിൽനിന്നും നിറപറ മുതലായ്യൂപിരിക്കയും ചെയ്യുവരുന്നു. ഇങ്ങനെ ൬ മാസം കഴിഞ്ഞശെഷം സിക്രട്ടെറി കെ. എം. പീലിപ്പൊസ അവർകൾക്കുണ്ടായ ചില സുഖക്കെടു നിമിത്തം രാജി കൊടുക്കയും പകരം കടമ്പക്കെരി ചാക്കൊ അവർകളെ (മേപ്രാൽ ഇംഗ്ലീഷ പള്ളിക്കൂടം വാദ്ധ്യാർ പി. സി. ചാക്കൊ) നിയമിച്ചു സംഘം നടത്തി വരികയും മകരം ൧൬-ാംനു ഞായറാഴ്ച ടി- സംഘത്തിന്റെ അൎദ്ധവാൎഷീകയോഗം കൂടുകയും അതുവരെ ഉണ്ടായിരുന്ന നെല്ലു പണം മുതലായ്യിന്റെ കണക്കുവായിച്ചു കെൾപ്പിക്കയും അഗ്രാസനർ (മട്ടയ്ക്കൽ പുതുക്കരി വീട്ടിൽ വൈദ്യൻ കൊച്ചുപെരുമാൾ) അവർകളും രണ്ടുഭാരവാഹികളും അടയാളം വെക്കയും ചെയ്തു. അനന്തരം സംഘറിപ്പൊട്ടു വായിച്ചു. പിൻസംഘങ്ങളുടെ കാൎയ്യനടപ്പിനെക്കുറിച്ചു ആലൊചിച്ചതെന്തെന്നാൽ: സണ്ടെസ്ക്രൂൾ ഇല്ലാത്ത സ്ഥലത്തു സണ്ടെ സ്ക്രൂളുകൾ സ്ഥാപിക്കയും അതിന്റെ ഇൻസ്ട്രക്ടരായി വല്യത്തു കുഞ്ഞൻ വാദ്ധ്യാർ അവർകളെ നിശ്ചയിക്കയും 'ജെ. എസ്സ് സണ്ടെസ്ക്രൂൾ നിയമം' എന്ന പെരൊടുകൂടി ഒരുറൂൾസ പാസാക്കുകയും ചെയ്തു. പിന്നീടു ഈ മേടം ൨൧-ാംനു ശനിയാഴ്ച സണ്ടെസ്ക്രൂൾ കുട്ടികളെ പരീക്ഷിക്കുന്നതിനു നിശ്ചയിച്ചു. പരീക്ഷക്കായി നിരണം സണ്ടെസ്ക്രൂളിൽ നിന്നും ൨ ക്ലാസുകളും മററുള്ള പള്ളിക്കൂടങ്ങളിൽ ഓരൊ ക്ലാസുകളും ഉണ്ടായിരുന്നതുൾപ്പടെ ൬൭ കുട്ടികൾ ഉണ്ടായിരുന്നു. അതിൽ ഒന്നാം ക്ലാസ്സുകാരായി നിരണം സണ്ടെസ്ക്രൂളിൽ പഠിച്ചതായ ൭ കുട്ടികൾ മാത്രമെ ഉണ്ടായിരുന്നൊള്ളു. പരീക്ഷാസൂപ്രണ്ടന്മാർ ദിവ്യശ്രീ പനയ്ക്കാമററത്തു അബ്രാഹം കത്തനാർ അവർകളും ദിവ്യശ്രീ മട്ടയ്ക്കൽ ആലക്സന്ത്രയൊസ കത്തനാരവർകളും ആയിരുന്നു. പരീക്ഷാനാളിൽ സംഘത്തിന്റെ സന്തൊഷത്താൽ ൧൨ മണിയൊടുകൂടി കുട്ടികൾക്കു കാപ്പി കൊടുക്കയുണ്ടായി. പരീക്ഷയിൽ നിരണം സണ്ടെസ്ക്രൂളിൽനിന്നു ൧-ാം ക്ലാസിൽ നൂററുക്കു ൯൦ വീതവും ൨-ാം ക്ലാസിൽ ൭൬ വീതവും മോഴച്ചേരിൽ പള്ളിക്കൂടത്തിൽ നൂററുക്കു ൬൦ വീതവും മോടിശെരിൽ പള്ളിക്കൂടത്തിൽനിന്നും ൪൬ വീതവും വെങ്ങാഴിയിൽ പള്ളിക്കൂടത്തിൽ നൂററുക്കു ൪൬ വീതവും വടക്കും ഭാഗം പള്ളിക്കൂടത്തിൽനിന്നും ൩൦ വീതവും ജയിച്ചിട്ടുണ്ടു. ഈ വിവരങ്ങളെ കാണിച്ചു പെരുനാളിൻ ദിവസം ഒരു രസകരമായ റിപ്പൊട്ടു സിക്രട്ടെരി വായിക്കയും ചെയ്തു. അനന്തരം സംഘക്കാർ ഒരുക്കിയിരുന്ന പന്തലിൽവച്ചു കുട്ടികൾക്കു യഥാക്രമം സമ്മാനം കൊടുത്തു. മെൽ നടത്തിപ്പിനെക്കുറിച്ചു ആലൊചിക്കുന്നതിനായി പതിവുപൊലെ ൨൯-ാംനു ഞായറാഴ്ച സംഘം കൂടി ചാക്കൊ അവർകൾക്കു പലപല ജൊലിനിമിത്തം സിക്രട്ടെരി സ്ഥാനത്തിൽ നിന്നും മാറിയാൽ കൊള്ളാമെന്നു അദ്ദെഹം സംഘ

ത്തിൽ അപെക്ഷിക്കുകയും ആ അപെക്ഷപ്രകാരം നിരണംസണ്ടെസ്ക്രൂൾ വാദ്ധ്യാന്മാരായ പി. കൊച്ചുമ്മൻ അവർകളും കെ. എം. പീലിപ്പോസ അവർകളും കൂടി സിക്രട്ടെറി സ്ഥാനം വഹിക്കണമെന്നു സംഘം ഐകകണ്ഠ്യേന അഭിപ്രായപ്പെട്ടതിനാൽ അവരെ നിയമിച്ചു സംഘം പിരിഞ്ഞു.

## പാപ്പായുടെ സർവ്വാധിപത്യം.

(൧)

൧൭൦ നാട്ടിൽ വാളിന്റെ മൂർച്ചകൊണ്ടും ദ്രവ്യം കൊണ്ടും സുറിയാനിക്കാരുടെ ഇടയിൽ റോമ്മാസഭ സ്ഥാപിച്ചതുമുതൽ അതിൽചേൎന്ന ജനങ്ങൾ അന്യമതങ്ങളിൽ ഉൾപ്പെടാതിരിപ്പാനും റോമ്മാവിശ്വാസം ഉറപ്പിക്കുവാനും അതിന്റെ മേലദ്ധ്യക്ഷന്മാർ ചെയ്തുവന്നിരുന്ന ഒരു വലിയ കൌശലം സകലവിധ ലൌകീക ആത്മീക അറിവുകളെ സമ്പാദിക്കുന്നതിനുള്ള മാൎഗ്ഗങ്ങളെ അടച്ചുകളകയും മററു മതസ്ഥന്മാരൊടുള്ള സഹവാസം വിരൊധിക്കയും ആയിരുന്നു. ദൃഷ്ടാന്തമായിട്ടു പുത്തൻകൂററുകാരൊടുകൂടി ബന്ധുത എന്നു വേണ്ട അടിയെന്തിരങ്ങളിൽ പോലും സംബന്ധിക്കരുതെന്നു വരാപ്പുഴ മെത്രാന്മാരുടെ അധികാരകാലത്തു സർക്കുലർഅയച്ചു ചട്ടംകെട്ടിയിരുന്നു. യോജിച്ചു ഒരുവിദ്യാലയം നടത്തണമെന്നു ആലൊചിച്ചശേഷം സഹവാസം പാടില്ലെന്നുള്ള കാരണത്തുമ്മെൽ വിരൊധിച്ചുകളഞ്ഞു. വരാപ്പുഴ അനുവദിക്കാത്ത യാതൊരുപുസ്തകങ്ങളും വായിക്കരുതെന്നു നിൎബ്ബന്ധംവച്ചു. ഇങ്ങനെ അനേകം ദൃഷ്ടാന്തങ്ങൾ പറവാനുണ്ടു. പാപ്പായ്ക്കു കീഴ്പ്പെട്ടെങ്കിൽ മാത്രമെ രക്ഷയുള്ളു എന്നു മുലപ്പാലിൽ തന്നേ ഉപദേശിച്ചു പഠിപ്പിക്കും. ഇതു എത്രത്തൊളം നീതിയാണെന്നു ആരാഞ്ഞു പരിശൊധിക്കുവാൻ സ്വാതന്ത്ര്യവും ഇല്ല. സഭയുടെ ഉറപ്പിനു ഇതു തല്ക്കാലം ഒരു നല്ല കൌശലമെന്നു തോന്നാം. എന്നാലും ഇരിട്ടുകൊണ്ടടച്ചു ഉറട്ട ദീൎഘകാലം മറഞ്ഞിരിക്കയില്ലല്ലൊ. ഇപ്പൊൾ അന്ധകാരം നാടൊടെ നീങ്ങി പ്രകാശം ഉദിച്ചുവരുന്ന സ്ഥിതിക്കു അതിന്റെ ചില കതിരുകൾ റോമ്മാസുറിയാനിക്കാരിലും കടന്നുതുടങ്ങിയിരിക്കുന്നു. പട്ടക്കാർ പറയുന്നതു കേട്ടാൽ മതി ഒന്നും വായിക്കരുതെന്നുള്ള ഉപദെശം അത്ര പരമാൎത്ഥമല്ലെന്നു പലൎക്കും അഭിപ്രായമായിരിക്കുന്നു. വേദപുസ്തകങ്ങളും ലൌകീകമായ അറിവിനെ നല്കുന്ന മററു പുസ്തകങ്ങളും വായിക്കുന്നതിനു വിരൊധമില്ലെന്നു ഭാവമായിരിക്കുന്നു. റൊമ്മാസഭയിൽ മൂഢതകൾ ഉണ്ടെന്നു മററുമതക്കാർ പറയുന്നതു എന്തുകാരണത്തുമ്മെൽ ആണെന്നു കേട്ടാൽ കൊള്ളാമെന്നു ചിലൎക്കു അപേക്ഷയുണ്ടായിട്ടുമുണ്ടു.

ഞങ്ങളുടെ റോമ്മാ സഹൊദരന്മാരിൽ പലരും നേരിട്ടു അഭിമുഖമായി ഞങ്ങളൊടു ൧൭൦ അപെക്ഷ ചെയ്യുതുകൂടാതെ ൧൭൦യ്യിടെ രേഖാമൂലമായ ഒരപെക്ഷയും വന്നിരിക്കുന്നതിനാൽ അല്പംപറഞ്ഞുകൊ

ള്ളുന്നു. കാൎയ്യംകൂടാതെ കയൎക്കുവാനും കഥയില്ലാത്ത പുഛരം പറവാനും ഒരുങ്ങിയിരിക്കുന്ന നസ്രാണി ദീപിക ഇതിൽ പിടി കൂട്ടമായിരിക്കും. വെറുവാ ചപ്പുന്നമുതലാളി അവൻ കണ്ടാൽ വരച്ചേക്കുമൊ. ഏതെങ്കിലും വരട്ടെ. ഞങ്ങളുടെ വിളക്കു തണ്ടിന്മെൽതന്നെ തൂക്കുവാൻ നിശ്ചയിച്ചിരിക്കുന്നു.

ഇനി കാൎയ്യത്തിൽ പ്രവെശിക്കാം. ശുദ്ധ പത്രൊസിനു കൎത്താവു ഒട്ടുവളരെ അധികാരം കൊടുത്തിട്ടുണ്ടെന്നും ആ അധികാരം പാപ്പായൎക്കു കിട്ടിയെന്നുമാണ റോമ്മാസഭയുടെ ഉപദെശം. "നീ പാറയാണ ഈ പാറമേൽ എന്റെ പള്ളി പണി ചെയ്യും" എന്നു ഉയൎപ്പിനു മുമ്പു കൎത്താവു ശുദ്ധ പത്രൊസിനൊടു പറഞ്ഞ വാക്കും "കുഞ്ഞാടുകളെയും പെണ്ണാടുകളെയും മേയ്ക്ക" എന്നു ഉയൎപ്പിന്റെശെഷം പറഞ്ഞ വാക്കും ആണ പാപ്പായുടെ സൎവ്വാധിപത്യത്തിനു അടിസ്ഥാനമായി വമ്പുപറയുന്ന വെദസാക്ഷികൾ. അതെ, ക്രിസ്ത്യാനിസഭ യഹൂദന്മാരിലും പുറജാതികളിലും സ്ഥാപിക്കുന്നതിനുള്ള അടിസ്ഥാനം പത്രൊസു തന്നെ ആയിരുന്നു. പെന്തിക്കൊസ്തു ദിവസത്തിൽ അവന്റെ പ്രസംഗം കൊണ്ടു യഹൂദന്മാരും കേസറിയായിൽ അവനാൽ കൊൎന്നെലിയൂസും മനസ്സു തിരിയപ്പെട്ടപ്പൊൾ പത്രൊസിന്റെ മേൽ സഭസ്ഥാപിച്ചതു ശരിതന്നെ. അതുകൊണ്ടു സൎവ്വസഭകളുടെ തലവനാകണമെന്നൊ പത്രൊസിനു പ്രത്യെകിച്ചു ഒരു പിന്തുടൎച്ചക്കാരൻ വേണമെന്നൊ വരുന്നില്ല. പത്രൊസ ശ്ലീഹന്മാരുടെ കൂട്ടത്തിൽ അഗ്രാസനൻ ആയിരുന്നു എന്നു വച്ചു അദ്ദെഹത്തിനു പ്രത്യെക പിന്തുടൎച്ച വേണമെന്നു ശട്ടംകെട്ടിയിരുന്നതായി ലക്ഷ്യം ഇല്ല.

ഈ വാക്യങ്ങളെ പിടിച്ചുംകൊണ്ടു റോമ്മാസഭ പറയുന്ന വമ്പു തന്നെ അപ്പൊസ്തോല കാലത്തു കോറന്ത്യാസഭയിൽ പറകയുണ്ടായി. അവരിൽ ചിലർ പത്രൊസിനെയും ചിലർ പൌലൂസിനെയും ചിലർ അപ്പൊലൊസിനെയും പ്രബലപ്പെടുത്തി.

ഇതിനെ ശാസിച്ചു ശുദ്ധ പൌലൂസു പറയുന്നതു കേൾപ്പിൻ. (൧കോറന്തി ൧-ം ൩-ം അദ്ധ്യായങ്ങൾ) "നിങ്ങളിൽ ഓരൊരുത്തൻ ഞാൻ പൌലോസിനു ചേൎന്നവൻ എന്നും മറെറാരുത്തൻ ഞാൻ അപ്പൊലോസിനു ചേൎന്നവൻ എന്നും വേറൊരുത്തൻ ഞാൻ കീഫായ്ക്കു (കീഫാ പത്രൊസാണല്ലൊ) ചേൎന്നവൻ എന്നും പറയുന്നു. മിശിഹാ വിഭാഗിക്കപ്പെടുന്നുവൊ. പൌലോസ നിങ്ങൾക്കുവേണ്ടി കുരിശിൽതൂങ്ങിയൊ.......നിങ്ങൾ ഇപ്പൊഴും ജഡത്തിൽ ഇരിക്കുന്നു. എന്തെന്നാൽ ഈവക തൎക്കവും ഭിന്നിപ്പും നിങ്ങളിൽ ഇരിക്കുമ്പൊൾ നിങ്ങൾ ജഡമയന്മാർ അല്ലയൊ. പൌലോസാരാകുന്നു, അപ്പൊലൊസാരാകുന്നു. കൎത്താവു ഓരോരുത്തനു നൽകിയതു പോലെ നിങ്ങളെ വിശ്വസിപ്പിച്ച ശുശ്രൂഷക്കാർ മാത്രമാകുന്നു. പൌലൊസ നട്ടു. അപ്പൊലൊസ നനച്ചു. വൎദ്ധിപ്പിച്ചതു ദൈവമാകുന്നു. നടുന്നവനും ഒന്നുമില്ല നനയ്ക്കുന്നവനും ഒന്നുമല്ല വൎദ്ധിപ്പിക്കുന്നതു ദൈവമത്രെ....... അതുകൊണ്ടു ആരും മനുഷ്യരിൽ പ്രശംസിക്കരുതു. എന്തെന്നാൽ എല്ലാം നിങ്ങൾക്കുള്ള

താകുന്നു. പൌലൊസായാലും അപ്പൊലൊസായാലും കീഫായായാലും....
....എല്ലാം നിങ്ങൾക്കുള്ളതും നിങ്ങൾ മശിഹാക്കുള്ളവരും ആകുന്നു".

അപ്പൊൾ പത്രൊസിനെയൊ പാപ്പായെയൊ അല്ല രക്ഷയ്ക്ക ആശ്രയിക്കേണ്ടതു എന്നു തീർച്ചയാണ. മനുഷ്യരിൽ പ്രശംസിക്കുന്നതു ജഡമയമാകുന്നു.

"രക്ഷിക്കപ്പെടുവാൻ ഞാൻ എന്തു ചെയ്യെണ്ടു" എന്ന ഒരുകാരാഗൃഹപ്രമാണി പൌലോസിനൊടു ചോദിച്ചപ്പോൾ പറഞ്ഞമറുപടി പത്രോസിനെ വണങ്ങുക, അദ്ദേഹത്തിന്റെ പിന്തുടർച്ചക്കാരായ പാപ്പാമാരെയും വണങ്ങുക എന്നല്ലായിരുന്നു. "കർത്താവായ യേശുവിൽ വിശ്വസിക്ക എന്നാൽ നീയും നിന്റെകുഡുംബവും രക്ഷിക്കപ്പെടും" എന്നുതന്നെ. (നടപ്പ- ൧൬. ൩൦, ൩൧)

ഇതും പോകട്ടെ- സകല അധികാരങ്ങളുടെയും ഉറവ പാപ്പായാണന്നല്ലൊ റോമ്മാക്കാർ പറയുന്നതു. പൌലൊസ അപ്പൊസ്തലനെ അധികാരപ്പെടുത്തുവാൻ പത്രൊസിന്റെ മദ്ധ്യസ്ഥതയൊ പ്രവേശനമൊ ഉണ്ടായൊ എന്നാലൊചിക്ക. ശ്ലീ: പൌലൊസിനെ മേല്പട്ടസ്ഥാനത്തിനു തിരഞ്ഞെടുത്തതും സ്ഥാനം കൊടുത്തതും അന്ത്യോഖ്യായിൽ വച്ചു അവിടെ ഉണ്ടായിരുന്ന മേല്പട്ടക്കാർ ആയിരുന്നു. (നടപ്പ ൧൩- ൧, ൨, ൩) ഇതിൽ പത്രൊസ ഉൾപ്പെട്ടിട്ടില്ലന്നു ആ വാക്യംതന്നെ കാണിക്കുന്നതു കൂടാതെ പൌലൊസ വേറെസ്ഥലത്തും പറയുന്നുണ്ടു. ഗലാത്തി ൧അം. ൧൬ മുതൽ ൧൯ വരെയും ൨-ാം അദ്ധ്യായവും വായിച്ചാൽ പൌലൊസിനു അധികാരം നല്കപ്പെട്ട പ്രവൃത്തിയിൽ പത്രോസിനു ഒരു സംബന്ധവും ഉണ്ടായിരുന്നില്ലന്നു കാണാം. ഈ തെളിവുകൾ ശ്ലീ: പത്രൊസിനു അപ്പൊസ്തോല സംഘത്തിൽ ഉണ്ടായിരുന്ന പ്രാധാന്യതയും അഗ്രാസനസ്ഥാനവും ഇപ്പൊൾ റൊമ്മാസഭ പ്രശംസിക്കുന്നതുപോലെ സർവ്വസഭകളുടെയും മേൽ വിശെഷമേലധികാരം കൊടുക്കുന്നതൊ രക്ഷയെ ബാധിക്കുന്നതൊ അല്ലന്നു പ്രത്യക്ഷമായി കാണിക്കുന്നു.

ഇനിയും ആടുകളെ മേയ്ക്കുവാൻ പറഞ്ഞ വാക്യം നോക്കാം— പത്രൊസ മൂന്നു പ്രാവശ്യം തന്റെ ഗുരുവിനെ ഉപേക്ഷിച്ചു. അവൻ കൈക്കൊണ്ടിരുന്ന മേല്പട്ടസ്ഥാനത്തിന്റെ നൽവരത്തെ ഇങ്ങനെ അവൻ ന്യൂനതപ്പെടുത്തി. എങ്കിലും അനുതപിച്ചപ്പോൾ ആ ന്യൂനതയെ തീക്കുന്നതിനുവേണ്ടി മുൻഅപ്പൊസ്തോലന്മാൎക്ക പൊതുവിൽ കൊടുത്തിരുന്ന അധികാരങ്ങളെ നടത്തികൊള്ളുവാനു ഈ കല്പനയാൽ അനുവദിക്കയായിരുന്നുഎന്നു പല മഹാന്മാരും വ്യാഖ്യാനിച്ചിരിക്കുന്നു. മറ്റുള്ള ശ്ലീഹന്മാർ കർത്താവിനെ ഉപെക്ഷിച്ചു പറയാഞ്ഞതു കൊണ്ടു അവരൊടു ആടുകളെ മേയ്ക്ക എന്നു ആവൎത്തിച്ചു പറയാഞ്ഞതാകുന്നു. അപ്പൊസ്തോലന്മാരിൽ പത്രോസിനേയൊ പൌലൊസിനെയൊ കക്ഷി പിടിക്കുന്നതു ജഡമയമാണന്നു പൌലൊസ ഗലാത്തിയാക്കാൎക്ക എഴുതിയിരിക്കുന്ന ഭാഗം ഈ വ്യാഖ്യാനത്തെ സ്ഥിരപ്പെടുത്തുകയും ചെയ്യുന്നു.

ഇതും പോകട്ടെ- സഭയുടെ ആരംഭകാലത്തു യഹൂദന്യായപ്രമാണങ്ങളുടെ ആചാരത്തെക്കുറിച്ചു ഒരു വാദം ഉണ്ടായപ്പോൾ പത്രൊസ തന്റെ സർവ്വാധിപത്യാധികാരത്താൽ തീൎച്ച കല്പിക്കാതെ അപ്പൊസ്തോലന്മാരുടെ ഒരു സൂനഹദോസ യെറുശ്ലെമിൽ കൂട്ടുകയാണ ചെയ്യുതു. സൂനഹദോസു കൂടിയിട്ടും തീൎച്ചയായ വിധി കല്പിച്ചതു യാക്കോബായിരുന്നു. (നടപ്പ ൧൫- ൨൦) പത്രൊസ സൎവ്വ സഭകളുടെയും മേലദ്ധ്യക്ഷനും അപ്പൊസ്തോലന്മാരുടെ അധിപനും ആയിരുന്നു എന്നു പറയുന്ന ക്രമത്തിനു അദ്ദേഹം തന്റെ കീഴുള്ളവരെ ശാസിക്കയും അവരുടെ തെററു തിരുത്തുകയും ചെയ്യേണ്ടതാകുന്നുവല്ലൊ. മേലധികാരി വല്ല സംഗതിയിലും തെററിപ്പോയാൽ കീഴുള്ള ആളുകൾ ശാസനയായിട്ടല്ല, രഹസ്യത്തിലും താഴ്മയിലും ആലോചന പറഞ്ഞു കൊടുക്കയാണല്ലൊ വേണ്ടതു. നേരെമറിച്ചു തെററിക്കൂടാത്തവനെന്നും സൎവ്വാധിപതി എന്നും പറയുന്ന പത്രൊസിനെ തന്റെ കീഴുള്ള പൌലൊസ പരസ്യമായും അധികാരത്തോടുകൂടിയും ശാസിച്ചിരിക്കുന്നു. (ഗലാത്തി ൨-അ- ൧൧. ൧൪) അപ്പോൾ മേലധികാരി പത്രൊസൊ പൌലൊസൊ.

ഇതുകൊണ്ടും മതിയായില്ലെങ്കിൽ ഗലാത്തി ൨-അ- ൭ കൂടെ വായിക്ക- "ചേലാകൎമ്മത്തിന്റെ സുവിശെഷം പത്രൊസിങ്കൽ ഭരമേല്പിക്കപ്പെട്ടതുപൊലെ ചേലയില്ലായ്മയുടെ സുവിശെഷം എങ്കൽ ഭരമേല്പിക്കപ്പെട്ടു". അപ്പൊൾ യഹൂദ ക്രിസ്ത്യാനികളുടെ മേലധികാരം പത്രൊസിനും പുറജാതിക്രിസ്ത്യാനികളുടേതു പൌലൊസിനും ആയിരുന്നുഎന്നു വരുന്നു. പത്രൊസിന്റെ സൎവ്വാധിപത്യം എവിടെ?. പാപ്പാ പത്രൊസിന്റെ പിന്തുടൎച്ചക്കാരനാണെങ്കിൽ പുറജാതിക്രിസ്ത്യാനികളുടെ മേലുള്ള അധികാരം എവിടെ നിന്നു?. പത്രൊസിനു കിട്ടാത്ത അധികാരം കൂടെ പാപ്പായ്ക്കു കിട്ടിയൊ?. കിട്ടിയെങ്കിൽ കൊടുത്തതു എപ്പൊൾ? ആര്?.

എല്ലാ സഭകളും പത്രൊസിനെ കീഴ്പെടുന്നതു രക്ഷക്കു ആവശ്യപ്പെട്ട ഒരു സംഗതിയായിരുന്നെങ്കിൽ അപ്പോസ്തോലന്മാർ ഈ ഭാഗം പ്രധാനമായി പ്രസംഗിച്ചേനെ. ഇങ്ങനെ നാം വായിക്കുന്നില്ല.

മേൽ വിവരിച്ച തെളിവുകളിൽ നിന്നു വരുന്ന അനുമാനം, ശ്രു: പത്രൊസിനു റോമ്മാ സഭ പറയുന്ന വിധത്തിൽ സൎവ്വാധിപത്യം ഇല്ലായിരുന്നു. അദ്ദേഹം ശ്ലീഹന്മാരുടെ കൂട്ടത്തിൽ ഒരു അഗ്രാസനസ്ഥൻ ആയിരുന്നു എന്നെ ഉള്ളു. അതു രക്ഷയെ ബാധിക്കത്തക്ക ഉപദേശം അല്ല.

(തുടരും.)

---

## ചില വിദ്യാൎത്ഥികളൊടു ഒരു അപേക്ഷ.

പ്രിയ പത്രാധിപരവൎകളെ, ഞാൻ ഒരംശ്ശിടെ തെക്കുള്ള സ്ഥലങ്ങളിൽ സഞ്ചരിച്ചുവരിക്കയിൽ ഉയൎന്നതും സത്യ വിശ്വാസത്തിൽ നിലനിന്നു വന്നവരുമായ ചില കുഡുംബങ്ങളിലെ വിദ്യാ

മതഭ്രാന്തിയിൽ ഇളകി ചില പ്രകൃതവേഷങ്ങളെയും ധരിച്ചു തന്നത്താൻ നീതീകരിച്ചു നടക്കുന്ന ഒരു കൂട്ടം പറീശ്ശരെ കാണുകയുണ്ടായി. എനിക്കു ഇവരിൽ പലരെയും തിരുവനന്തപുരത്തുവച്ചു നല്ല പരിചയമാണ. ഇവർ രക്ഷപെട്ടു എന്നും പാപപ്രവൃത്തിയിൽനിന്നും ഒഴിഞ്ഞിരിക്കുകയാണെന്നുള്ള ആത്മപ്രശംസയും ചെയ്തുകൊണ്ടു നടക്കയാണ പതിവു. അന്യരെ പരിഹസിക്കുന്നതിൽ ഒരു പ്രത്യേക വിരുതുമുണ്ടു. ഇവരുടെ ഏതെങ്കിലും അബദ്ധത്തെ ആരെങ്കിലും വെളിപ്പെടുത്തിപ്പോയെങ്കിൽ അവരുടെനേരെയുള്ള കോപാഗ്നിക്ക അതിരില്ല, എന്തിനേറെ പറയുന്നു. ഠരം യോഗ്യന്മാരുടെ സ്ഥിരമില്ലായ്കകൊണ്ടു ഇവരുടെ കുഡുംബങ്ങളിലും അല്പം ഇളക്കം തട്ടാതിരിന്നില്ലെന്നില്ല. ഇപ്പൊൾ ചിലർ "ഇരു തോണിയിൽ കാലു"മെന്നുള്ള സ്ഥിതിയിൽ നില്ക്കുന്നവരുമുണ്ടു. ഹെ! സ്നേഹിതന്മാരെ, ഇനിയുമെങ്കിലും നിങ്ങൾ സത്യത്തെ അന്വെഷിക്കാതെ ഈ സ്ഥിതിയിൽ നിന്നുകളയാമെന്നു വിചാരിക്കുന്നുവൊ? ഈ വിദ്യാർത്ഥികളിൽ ചിലർ ഇപ്പൊൾ വടക്കുള്ള ഇംഗ്ലീഷ് പള്ളിക്കൂടങ്ങളിൽ പഠിച്ചുവരുന്നതായി അറിയുന്നു.

അല്ലയൊ വിദ്യാർത്ഥികളെ! എനിക്കു നിങ്ങളൊടു ഇപ്പൊൾ പ്രത്യേകം പറയുവാനുള്ളതെന്തെന്നാൽ "നിങ്ങൾ സകലത്തെയും ശോധനചെയ്തു നല്ലതായുള്ളതിനെ മുറുകെ പിടിക്ക"യെന്നെഴുതപ്പെട്ടിരിക്കുന്നപ്രകാരം ചെയ്തിരുന്നുവെങ്കിൽ നിങ്ങളെ ബാല്യത്തിൽ പോഷിപ്പിച്ചുവന്നവളും പാതിവ്രത്യനിഷ്ഠയുള്ളവളുമായ ആ സത്യമാതാവാകുന്ന സാക്ഷാൽ സുറിയാനി സഭയെ നിങ്ങൾ ഒരിക്കലും കൈ വിടുകയില്ലായിരുന്നു. ശത്രുക്കളുടെ വിഷമാകുന്ന ആ ദുരുപദേശം തന്നെയാണ നിങ്ങളെ ഈ വിധം മറിച്ചുകളഞ്ഞതു. ആയതിനാൽ നിങ്ങൾ ആ സത്യ മുന്തിരിയെ നല്ലവണ്ണം ഒന്നു ശോധനചെയ്യണം. വിശിഷ്യാ ഈ പത്രികയിൽ പ്രതിവാദിക്കപ്പെടുന്നതും പ്രതിവാദിച്ചിട്ടുള്ളതുമായ പ്രസംഗങ്ങളെ നിങ്ങൾ അപ്പഴപ്പൊൾ വായിക്കണമെന്നു അപെക്ഷിക്കുന്നു. നിങ്ങളിൽ ചിലർ ഇതിനെ വളരെ കൈപ്പായി വിചാരിക്കുന്നു. അഥവാ വായിക്കുന്നതിനു ഇടയായെങ്കിൽ നിങ്ങളുടെ സിദ്ധാന്തത്തെ നിങ്ങൾ മുമ്പെ നടത്തുന്നു. ഇപ്രകാരം നിങ്ങൾ പ്രവൃത്തിക്കാതെ നിഷ്കളങ്ക ഹൃദയത്തൊടു ശോധന ചെയ്യുന്നുവെങ്കിൽ സത്യം നിങ്ങൾക്കു ഉടൻ പ്രത്യക്ഷപ്പെടും. ഇതിനു ഞാൻ ഒരു അനുഭവ സാക്ഷിക്കാരനാകയാൽ ആണ നിങ്ങളൊടു ഇത്രയും പറയുവാൻ ഇടയായ്.

എന്നൊരു എടനാടൻ.

---

## കൊച്ചി പള്ളികളുടെ വിലാപവും
## ദ്രവ്യസഹായവും (തുടച്ച)

പ്രിയ പത്രാധിപരെ, ശമറിയാക്കാരന്റെ ദൃഷ്ടാന്തം പലരും ഓർമ്മ വച്ചു ഞങ്ങളുടെ മുറിവും വ്രണവും സൌഖ്യപ്പെടുവാൻ കാലം സ

മീപിച്ചു എന്നുള്ള സന്തോഷത്തുമ്മെൽ ഞങ്ങളുടെ ദുഃഖവാൎത്ത പറവാൻ ഒരവസരം ഇടവിട്ടുപൊയി.

ഞങ്ങളുടെ നിലവിളി കേൾപ്പാൻ ആരും ഉണ്ടായിട്ടില്ലാ. ഇടവകപത്രികയിൽ ഞങ്ങളുടെ വിലാപം അടങ്ങിയഭാഗം എല്ലാവരും മറിച്ചിട്ടുകളഞ്ഞു എന്നും ഞങ്ങളുടെവ്രണങ്ങളും നഗ്നതയും കണ്ടവർ മറന്നുപൊയി എന്നും തോന്നുന്നു. അയ്യൊ ഞങ്ങൾ ഇനി ആരെ വിളിച്ചു നിലവിളിക്കേണ്ടു ഞങ്ങളുടെ അവയവങ്ങളായുള്ള സഹോദരസഹോദരിമാരെ ഞങ്ങളുടെ നിത്യദുഃഖവും അതിവേദനയുടെ നിലവിളിയും അന്യന്മാർകേൾക്കയും വ്രണങ്ങളുടെദുൎഗ്ഗന്ധം അവരുടെ നാസികത്തിൽ എത്തുകയും ചെയ്തിട്ട് ഞങ്ങളെ അല്ലാ നിങ്ങളെത്തന്നെ നിന്ദിയ്ക്കയാണ ചെയ്യുന്നതു. വന്ദ്യപിതാക്കന്മാരെ, പ്രിയമക്കളെ പൊന്നാഭരണങ്ങളൊ കസവു തുണികളൊ കൊണ്ടു ഞങ്ങളെ അലങ്കരിപ്പാൻ ആഗ്രഹിക്കുന്നില്ലാ. വല്ല കീറതുണി കൊണ്ടെങ്കിലും ഞങ്ങളുടെ നഗ്നതയെ മറപ്പാനും കപ്പൂരംകൊണ്ടെങ്കിലും ഞങ്ങളുടെ ദുൎഗ്ഗന്ധത്തെ തടുപ്പാനും മാത്രം നിങ്ങളോടു യാചിക്കുന്നതെ ഉള്ളു.

കണ്ടനാട്ടുപള്ളിയിൽനിന്നും കൊടുത്ത രൂപാ ൧൦.

---

ഒരു സംഭാഷണം.

അച്ചൻ—ഹേ കേട്ടില്ലെ വിശേഷം?

അയ്മുനി—പറഞ്ഞാൽ കേൾക്കാം. ഇനിക്കു കച്ചേരിയിലോളം പോയിട്ടൊരു കാൎയ്യമുണ്ടു.

അച്ചൻ—നിൽക്കു നിൽക്കു, ഇതു കേട്ടിട്ടുതന്നെപോകണം. രസമുണ്ടു. മനസ്സിലായില്ലെ?

അയ്മുനി—പറഞ്ഞടത്തോളം മനസ്സിലായി എന്നാണ തോന്നുന്നതു.

അച്ചൻ—ശരി ശരി, നമ്മുടെ ദ്വിതീയ പുത്രൻ ഉണ്ടല്ലൊ, മനസ്സിലായില്ലെ?

അയ്മുനി—മനസ്സിലായില്ല. എന്തൊരു പുത്രനാണു?

അച്ചൻ—ദ്വിതീയ അതായതു രണ്ടാമത്തെ, മനസ്സിലായില്ലെ?

അയ്മുനി—ഇപ്പോൾ മനസ്സിലായി. രണ്ടാമത്തെ പെമ്പിളയുടെ—അല്ല മക്യാമ്മയുടെ പുത്രൻ അല്ലെ? അങ്ങനെയും ഒന്നുണ്ടൊ? അതിനു പ്രായമെന്തായി?

അച്ചൻ—ഹെയി, അതല്ല പറഞ്ഞതു. ശരിയായി മനസ്സിലാക്കണം. നമ്മുടെ "കന്നുകുഴി"യിൽ വീണു അപായപ്പെട്ടുപൊയ ആ സ്ത്രീ ഉണ്ടല്ലൊ, ആ സ്ത്രീയിൻ വിത്തിൽ രണ്ടാമത്തെതെന്നാണു പറഞ്ഞതു.

അയ്മുനി—ശരി ശരി ഇപ്പോൾ മനസ്സിലായി.

അച്ചൻ—നമ്മുടെ കടിപ്രദേശത്തുനിന്നു ആ സ്ത്രീയിൽ ആദ്യജാതൻ യോസേഫും രണ്ടാമൻ തോമാസുമാണല്ലൊ.

അയ്യേനി—അതേ അതേ. രണ്ടുപേരും ആകടിപ്രദേശത്തുനിന്ന തന്നെയാണെന്ന ആക്കുകണ്ടാലുമറിയാം. ഇവരിൽ രണ്ടാമനെക്കുറിച്ചു മാത്രമാണൊ വിശേഷം പറയാനുള്ളതു.

അച്ചൻ—രണ്ടാളെക്കുറിച്ചും വേണ്ടേടത്തോളമുണ്ടു എങ്കിലും ദ്വിതീയനാണു മാററു കൂട്ടതലുള്ളതു. ഈയിടെ ഒരു കൃതി നടത്തിയതും ഇവൻ തന്നെ. ആരു തന്നെ?

അയ്യേനി—ഇനിക്കു നേരം പോകുന്ന എങ്കിലും അച്ചൻ അവതാരികകൊണ്ടുതന്നെ എന്നെ ഇത്രയും താമസിപ്പിച്ച സ്ഥിതിക്കു കഥ മുഴുവൻ കേട്ടാൽ കൊള്ളാമെന്ന വളരെ ആഗ്രഹമുണ്ടു.

അച്ചൻ—കേൾക്ക കേൾക്കു രസമുണ്ടു. ബഹുരസം. മനസ്സിലായില്ലെ?

അയ്യേനി—മനസ്സിലായാൽ വല്ല രസവും ഉണ്ടായിരിക്കുമെന്ന വെച്ചാണു ഞാൻ താമസിക്കുന്നതു.

അച്ചൻ—എന്നാൽ നമ്മുടെ ഈ പ്രസ്താവപുത്രൻ ഉണ്ടല്ലൊ. അവൻ കഴിഞ്ഞ ശബസാദിവസത്തിന്റെ തലെ രാത്രി നാം പിറെറ ദിവസം കമ്മത്തിനു തയ്യാറായിരിക്കുമ്പോൾ വൈകുന്നേരത്തെ ഭക്ഷണത്തിനായി നമ്മുടെ ഗൃഹത്തിലുള്ള അട്ടുകളയിലേക്കു പ്രവേശിച്ചു. മനസ്സിലായില്ലെ. അട്ടുകളയിലിരുന്നെ അവൻ സാധാരണ ഭക്ഷണം ചെയ്യാറുള്ളു. എന്തു ചെയ്യാറുള്ളു?

അയ്യേനി—ഭക്ഷണം ചെയ്യാറുള്ളു.

അച്ചൻ—അങ്ങനെ ഭക്ഷണം ചെയ്യുവരവെ അവന്റെ ഭാര്യയായ ഒരുസ്ത്രീയും നമ്മുടെ സ്ത്രീയും ചില ഭൃത്യകളും അവിടെ ഉണ്ടായിരുന്നു. എവിടെ ഉണ്ടായിരുന്നു?

അയ്യേനി—ആ അട്ടുകളയിലായിരിക്കും. ഇതെല്ലാം എന്തിനാണെന്നൊട്ടു ചോദിക്കുന്നതു? കാര്യം എന്താണെന്ന കേൾക്കട്ടെ.

അച്ചൻ—നിൽക്കു നിൽക്കു രസം വരുന്നേയുള്ളു. ഭക്ഷണം ചെയ്യുവരവെ, അരി വെക്കുന്ന സ്ഥലങ്ങളിൽ ഉറി എന്നിങ്ങനെ പേരായിട്ടു ഒരു വിദ്യ ഉണ്ടല്ലൊ. എന്തു വിദ്യ? താൻ കണ്ടിട്ടില്ലെ?

അയ്യേനി—ഉവ്വേ ഉവ്വ. ഉറി പിന്നെ ആരാ കണ്ടിട്ടില്ലാത്തതു. ഉറി എന്താ അവിടെ പൊട്ടിവീണൊ?

അച്ചൻ—ഹെയി അങ്ങനെയല്ല. ഉറിയിൽ മത്സ്യം പാകം ചെയ്തതു സ്വല്പം ഇരിപ്പുണ്ടായിരുന്നു. എന്തുണ്ടായിരുന്നു? അതു സ്ത്രീജനങ്ങൾ നമുക്കായി പിറേറദിവസത്തേക്കു സൂക്ഷിച്ചു വെച്ചിരുന്നതാണു. നമ്മുടെ ഈ പ്രസ്താവപുത്രനുണ്ടല്ലൊ ജാത്യാൽതന്നെ കുറെ ഭക്ഷണപ്രിയനാണ്. ഉറിയിൽ ഇരിക്കുന്ന മത്സ്യം തന്റെ ഭക്ഷണത്തെ അധികം രുചികരമാക്കുന്നതിലേക്കു ഉപയോഗിക്കാനായി എടുത്തുകൊടുക്കണമെന്നിവൻ. കൊടുക്കുന്നതല്ലെന്ന സ്ത്രീജനങ്ങൾ. ഇങ്ങനെ വാദം കലശലായതു നാം ഇങ്ങിരുന്നു കേട്ടു. അവന്റെ ജാത്യഗുണം മനസ്സിലായിട്ടുള്ളതാണല്ലൊ. വാക്കിൽ മട്ടപ്പു വന്നാൽ കൈകൾ എടുത്തു പ്രയോഗിക്കുന്നതിനു മടിയുള്ളവനല്ല. അതു സ്ത്രീജനങ്ങളൊടായാൽ ക

ഷ്ടമല്ലെ എന്നുവെച്ചു നാം തന്നെ നേരിട്ടു ചെന്നു "എന്തെടാ" എന്നു ചോദിച്ചു. ഉടനെ അവൻ എന്തു ചെയ്തു? ഇതിന്റെ ഉത്തരമാണു രസം. ഹ ഹ ഹാ.

അയ്യേനി—അവൻ ആ ഉണ്ടിരുന്ന കൈ അച്ചന്റെ ചെള്ളയ്ക്കു പ്രയോഗിച്ചായിരിക്കും, ഇതിലെന്താ രസം. ഇനിക്കിതു കേട്ടിട്ടു വെറുപ്പു വരുന്നു. ഞാൻ പോകയാണു.

അച്ചൻ—ഹെയി താനൊരു ശുദ്ധഗതിക്കാരനാണു. ആ പ്രയോഗം നമുക്കു മീശ ഒരുവിധം ഉള്ളതുകൊണ്ടു അത്ര ഫലിച്ചില്ലെന്നു കണ്ടു അവൻ നമ്മെ പിടിച്ചു മറിച്ചിട്ടുംവെച്ചു രാമാനം ഇറങ്ങി ഓടിക്കളഞ്ഞു. നമ്മുടെ കാലിൽ നീരു കാണുന്നില്ലെ. ഉടൻതന്നെ നാം അയൽക്കാരെയും ഇടവകജനങ്ങളെയും വരുത്തി ഒരു മീററിങ്ങ് നടത്തി അപ്പോൾ തന്നെ അവനെ പിടിപ്പിക്കണം എന്നു നിശ്ചയിച്ചു ആളുകളെ അയച്ചാറെ പിടിക്കാൻ കഴിഞ്ഞില്ല. നമ്മുടെ ജ്യേഷ്ഠപുത്രൻ ഉണ്ടല്ലൊ. ആ സാത്താന്റെ അവതാരം. അവൻ ഇവനു അഭയം കൊടുത്തു രക്ഷിച്ചു വരുന്നു. നമ്മുടെ അനുജന്മാരുടെയും ആലോചനയുണ്ടെന്നാണു തോന്നുന്നതു. അടുത്ത ഞായറാഴ്ചതന്നെ അശേഷം പേരെയും പബ്ലിക്കായി മുടക്കാനാണു നാം നിശ്ചയിച്ചിരിക്കുന്നതു.

## സൂചനകൾ

ഒരുവിധി—നി. വ. ദി. ശ്രീ. മാർ അൽവാറീസ് മെത്രാപ്പോലീത്താ അവർകൾക്കു തിരുനൽവേലിയിൽ പുതിയസഭകൾ ഉണ്ടായവിവരം മുമ്പിൽ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ഠരം വയലിൽ വേല ചെയ്തുവരുന്ന വികാരി ജെനറാൾ അവർകളെ ഉപദ്രവിക്കുവാൻ റോമ്മാക്കാർ ചെയ്യുന്ന അനേക ശ്രമങ്ങളുടെ കൂട്ടത്തിൽ ഇദ്ദേഹം നടത്തിയ ചില വിവാഹങ്ങൾ "നാട്ടുക്രിസ്ത്യാനി വിവാഹനിയമത്തിനു" വിരോധമാണെന്നു ഒരുകേസു ജെസ്യൂററപാദ്രികൾ നടത്തിയതിൽ വികാരി ജെനറാൾ അന്ത്യോഖ്യാ ആജ്ഞയിൻ കീഴ ന്യായമായ കൈവെപ്പൊടു കൂടിയുള്ള ഒരു പട്ടക്കാരൻ ആണെന്നും അതിനാൽ വിവാഹനിയമത്തിൽ ആവശ്യപ്പെട്ട ലൈസൻസിനു ആവശ്യമില്ലെന്നും മററും വാദിച്ചതനുസരിച്ചു ഡിസ്ത്രിക്ട മജിസ്ത്രേട്ടിൽ അന്യായം തള്ളിയെങ്കിലും ജെസ്യൂററുകാർ മദ്രാസ് ഹൈക്കോടതിയിൽ അപ്പീൽ ചെയ്തു. ഈയിടെയും മജിസ്ത്രേട്ടു വിധിയെ സ്ഥിരപ്പെടുത്തി അപ്പീൽ തള്ളിയിരിക്കുന്നു.

❖ ❖ ❖

പള്ളിക്കൂടംപൂട്ടൽ—ഇവിടെ വെനറബൾ ആർച്ചുഡീക്കൻ കോശി അവർകളാൽ നടത്തപ്പെട്ടുന്ന പാസ്റ്റാൻ ഇംഗ്ലീഷപള്ളിക്കൂടം ഈമാസത്തിൽ നിർത്തൽചെയ്തിരിക്കുന്നു- കാരണം നവീകരണപള്ളിക്കൂടത്തിലേക്കു കുട്ടികൾ ആകർഷിക്കപ്പെട്ടതുതന്നെയാണ. സാമാന്യം നന്നായും വൃത്തിയായും ഒരു കെട്ടിടം തീർത്തു അതിൽ ഭംഗിയായി നടത്തിവന്ന ഈ പള്ളിക്കൂടം പൊട്ടുന്നനവെ നിർത്തലായതിൽ വച്ചു ഞങ്ങൾ വളരെ പരിതപിക്കുന്നു. "ചക്കിനുവച്ചതു കൊക്കിനു" എന്നുപറഞ്ഞതുപോലെ ദീവന്നാസ്യോസ സിമ്മനാരിയെ ഉപദ്രവിക്കാമെന്നുവച്ചാണു നവീകരണപള്ളിക്കൂടം ഉത്ഭവിപ്പിച്ചതു. കേട്ടുപററിയതു ചെങ്ങാതികൾക്കുതന്നെയായതിൽ വ്യസനിക്കുന്നു.

❖ ❖ ❖

നവീകരണസ്ക്കൂൾ—ഇവിടെ മററു പള്ളിക്കൂടങ്ങളിൽ നിന്നു ചേരുന്ന കുട്ടികളെ സർട്ടിപ്പിക്കെററിൽ പറയുന്ന ക്ലാസിനു മേൽ കയററിയാണ നിർത്തിവരുന്നതെന്നു കേൾക്കുന്നു. പലകുട്ടികൾ അങ്ങിനെ പറകയും ചെയ്യുന്നു. എന്നാൽ ഈ നടപ്പു വിദ്യാഭ്യാസചട്ടത്തിനു വിപരീതവും ഗ്രാൻറിനും അംഗീകരണത്തിനും തടസ്സവും ആകകൊണ്ടു പീടുപിരിക്കുന്ന കാലത്തു ശരിയായ ക്ലാസിൽമാത്രമെ നിർത്തുവാൻ വിചാരി

ച്ചിട്ടുള്ളഎന്നു മനോരമ പ്രസ്താവിക്കുന്നു. ഇതുശരിയായിരുന്നാൽ മേൽക്ലാസിൽ നല്ലൊമെന്നുള്ള ആശമേൽ ചെല്ലുന്ന കുട്ടികൾ ഒന്നു രണ്ടു മാസം കഴിയുമ്പോൾ പശ്ചാത്താപപ്പെടേണ്ടി വരും.

❖ ❖ ❖

ഒരുമൊഴി—നവീകരണതലവൻ ആൎത്താററു കേസിൽ സത്യത്തിന്മേൽ ബോധിപ്പിച്ച മൊഴിയുടെ പകൎപ്പ് ഉപപത്രമായി ഇതോടു കൂടെ ചേൎത്തിട്ടുണ്ടു. മലങ്കര സുറിയാനിപ്പള്ളികളിലെ ആചാരമൎയ്യാദകളേയും കൎമ്മാനുഷ്ഠാനങ്ങളേയും അറിഞ്ഞിട്ടുള്ളവർ വായിക്കുമ്പോൾ മൊഴിയിലെ സത്യാസത്യങ്ങൾ തിരിച്ചറിയാവുന്നതാണല്ലൊ. സത്യത്തിന്റെവില നവീകരണം തുലോം തുഛമായിട്ടെ വിചാരിച്ചിട്ടുള്ളു എന്നു ഇതുകൊണ്ടു വരുന്നു.

❖ ❖ ❖

മാർദീവന്നാസ്യോസ് സിമ്മനാരി—ഇതു രണ്ടു നിലയാക്കുവാൻ ആലോചിച്ചു ഒരുപണപ്പിരിവു ആരംഭിച്ചിരിക്കുന്നു. കോട്ടയത്തുപള്ളി ഇടവകയിൽനിന്നു തനിച്ചു ആയിരം രൂപായിൽ കുറയാതെ പിരിച്ചുതരാമെന്നു ആ പള്ളിക്കാർ ഉറപ്പായി വാഗ്ദത്തം ചെയ്തിരിക്കുന്നു. മററുള്ള പള്ളിക്കാരും ഇതുപോലെ ഉത്സാഹിച്ചാൽ രണ്ടല്ല മൂന്നുനിലയാക്കുവാൻ പ്രയാസമില്ല.

❖ ❖ ❖

മദ്രാസ സിറിയൻക്രിസ്ത്യൻ അസോസിയേഷ്യൻ—ഈസമൂഹത്തിന്റെ ൯-ാം വാൎഷീക റിപ്പോൎട്ടിന്റെ പ്രതി കിട്ടിയിരിക്കുന്നു- ഇതു ൧൮൯൭-ലെ റിപ്പോൎട്ടാകുന്നു. തന്നാണ്ടിൽ ൧൧ പേർ പുതുതായി ചേൎന്നുൾപ്പടെ ൩൭ സാമാജികന്മാർ ഇതിൽ ഉണ്ടു. ൩ പ്രസംഗങ്ങൾ യോഗത്തിൽ വായിക്കപ്പെട്ടു. ആകെ ൨൦൦ രൂപാ വരെ സംഘത്തിൽ ഇരിപ്പുമുതൽ ഉണ്ടു. സാമാജികന്മാരിൽ ചിലർ ശരിയായി വരി അടച്ചിട്ടില്ലെന്നു കാണുന്നതിൽ വ്യസനിക്കുന്നു- സംഘം മേല്ക്കുമേൽ അഭിവൃദ്ധി പ്രാപിക്കയും സുറിയാനിജാത്യൈക്യം സ്ഥിരീകരിക്കയും ചെയ്യട്ടെ എന്നു ഞങ്ങളും പ്രാൎത്ഥിക്കുന്നു.

❖ ❖ ❖

രക്ഷണീയസംഘക്കാർ—ഈ വെട്ടുകിളികൾ സുറിയാനിക്കാരുടെ ചില വയലുകളിൽ വീണിരിക്കുന്നു. ചെങ്ങന്നൂർ മുതലായ സ്ഥലങ്ങളിലാണ പ്രധാനമായി വന്നുകൂടിയിരിക്കുന്നതു. ഇതുവരെ വന്നിട്ടുള്ള മതപിപരീതികൾ എല്ലാവരും കുൎബ്ബാനയ്ക്കും മാമ്മോദീസായിക്കും അനുകൂലികൾ ആയിരുന്നു- ഇവരൊ ഇവരണ്ടിനും വിരോധികൾ ആണ. ജ്ഞാനസ്നാനം ഏല്ക്കാത്തവരാണ ക്രിസ്തുവിനെ പ്രസംഗിക്കുവാൻ വന്നിരിക്കുന്നതു. ആൎച്ചഡീക്കൻ കോശി അവൎകളുടെ പ്രസംഗത്തിൽ പറഞ്ഞതുപോലെ കുത്തികെട്ടഴിഞ്ഞ പുസ്തകത്തിലെ കടലാസുകൾക്കു എവിടെയും ഇരിക്കാമെല്ലൊ. കാതോലിക്കായ്ക്കടുത്തതും ശ്ലീഹായ്ക്കടുത്തതുമായ ശുദ്ധസഭയായ പുസ്തകത്തിൽ ബയിണ്ടു ചെയ്യപ്പെട്ടവർ ഈ കൂട്ടരെ നന്നായി സൂക്ഷിച്ചുകൊള്ളേണ്ടതാണ-

❖ ❖ ❖

ഒരുരാജി—നവീകരണസമുദായ സിക്രട്ടെറി കോട്ടൂരെത്തു യോസേപ്പു കത്തനാരവൎകൾ തൽസ്ഥാനം രാജിവച്ചു എഴുതിയിട്ടുള്ള ഒരുകത്തിന്റെ പകൎപ്പു മനോരമയിൽ പ്രസിദ്ധം ചെയ്തിരിക്കുന്നു. ഈ കത്തു വായിച്ചാൽ നവീകരണത്തിലെ അടിസ്ഥാനമില്ലായ്ക്കയും നടപടിപിശകുകളും ബോധപ്പെടും. കത്തിൽചില ഭാഗങ്ങൾ വാചകത്തിന്റെ മൂൎച്ചകൊണ്ടൊ പ്രസ്താവയോഗ്യമല്ലെന്നു വിചാരിച്ചൊ വിട്ടാണപ്രസിദ്ധപ്പെടുത്തിയിരിക്കുന്നതു. അതു കൂടെ കാണ്മാൻ ഇടവന്നിരുന്നെങ്കിൽ നവീകരണനടത്തയുടെ യോഗ്യതകൾ മുഴുവൻ വെളിപ്പെട്ടേനെ-

❖ ❖ ❖

ഒരുഅപേക്ഷ—റോമ്മാസുറിയാനിക്കാരനായ ഒരാൾ താഴെ വിവരിക്കുന്ന അപേക്ഷ ഞങ്ങൾക്കയച്ചിരിക്കുന്നു: “പത്രാധിപർ അവൎകളേ താങ്കളുടെ പത്രിക മൂലം ഇംഗ്ലീഷസഭയിലെയും റോമ്മാസഭയിലേയും അനേക മൂഢതകൾ വെളിപ്പെട്ടുത്തിയല്ലൊ. ഞങ്ങളുടെ റോമ്മാതിരുസഭയുടെ ഉപദേശനടപടികളിൽ പലതെറ്റുകൾ ഉണ്ടെന്നു ഞങ്ങളിൽ തന്നെയും പുറത്തുള്ളവരും പറയാറുണ്ടു. നിങ്ങളുടെ പത്രികമൂലം അവ പ്രസ്താവിച്ചാൽ എതുവാദമുണ്ടാകുമ്പോൾ സത്യം വെളിപ്പെട്ടു കാണാമല്ലൊ എന്നു ഞങ്ങളിൽ പലൎക്കും ആഗ്രഹമുണ്ടു. ശുദ്ധമാന മാൎപ്പാപ്പായുടെ മേലധികാരമാണ പ്രധാനമായ വാദഭാഗം. ഇതിനെക്കുറിച്ചു നിങ്ങളുടെ അഭിപ്രായം കേട്ടാൽ എന്നെപ്പോലെ ചഞ്ചലമനസ്സന്മാരായ അനേകം ആളുകൾക്കു പ്രയോജനപ്പെടും---------,, റോമ്മാവിശ്വാസിയായ ഈ ലേഖകന്റെ അപേക്ഷയെ സാധിച്ചു

കൊടുക്കുവാൻ പുറപ്പെട്ടാൽ ദീപികയിലെ ജെയിൽപക്ഷി മുതൽപേർ വിരുദ്ധപ്പെട്ടും. അവർ കാര്യമില്ലാതെ ഇപ്പോൾ ഉരയ്ക്കാൻ തുടങ്ങിയിരിക്കയാണല്ലൊ. ഏതായാലും ലേഖകന്റെ അപേക്ഷ പല ലക്കങ്ങളിലായി സാധിച്ചുതരുവാൻ നോക്കാം.

❖ ❖ ❖

മരണം—ഇവിടെ പുത്തനങ്ങാടിയിൽ എരുത്തിക്കൽ സ്കറിയാ കത്തനാരവർകൾ ഈമാസം ൨-ാംനു- പനിയാൽ മരണം പ്രാപിച്ചിരിക്കുന്ന എന്നുള്ളവാർത്ത വ്യസനപൂർവ്വം പ്രസ്താവിക്കുവാൻ ആവശ്യപ്പെട്ടിരിക്കുന്ന. ഇദ്ദേഹം പുത്തൻപള്ളി മുഴുവനും മാർ ദീവന്നാസ്യോസ സിമ്മനാരിയുടെ ഏതാനും ഭാഗവും പണിയിക്കുവാൻ വളരെ പ്രയാസപ്പെട്ടവനും പരമാർത്ഥസ്വഭാവിയും ആയിരുന്ന.

❖ ❖ ❖

പ്രസംഗികൾതമ്മിൽതർക്കം—വെർഡ്സ്വത്ത് എന്ന പഴയപ്രസംഗി വീണ്ടും വന്നിരിക്കുന്ന. ഇതിനിടയിൽ രക്ഷാസൈന്യങ്ങളും വന്നുചേർന്നതിനാൽ രണ്ടുകൂട്ടരും തമ്മിൽ യോജിച്ചു ചെറുകോൽ എന്ന സ്ഥലത്തു നടത്തിയ ഒരു പ്രസംഗത്തിൽ രക്ഷിക്കപ്പെടുവാൻ വിശ്വസിച്ചു ജ്ഞാനസ്നാനം ഏല്ക്കണമെന്ന വെർഡ്സ്വത്ത പ്രസംഗിച്ചുപറഞ്ഞതു രക്ഷാസൈന്യങ്ങൾക്കു ഒട്ടും പിടിച്ചില്ല. അവർ ഒട്ടുക്കു ഇറങ്ങിപൊയ്ക്കളഞ്ഞത്രെ. തമ്മിൽ ചേർച്ചയില്ലാതെയും മൂട്ടും ചുവടും ഇല്ലാതെയും നടക്കുന്ന ഈവക പ്രസംഗികളെ സൂക്ഷിച്ചുകൊള്ളണമെന്ന സുറിയാനിസമുദായത്തെ ഞങ്ങൾവീണ്ടും വീണ്ടും ഓർപ്പിക്കുന്ന.

❖ ❖ ❖

മെത്രാപ്പട്ടം—ഇതു യോഗ്യതപോലെയല്ല വീട്ടവകാശമായിരിക്കണമെന്നാണ നവീകരണത്തിന്റെ പുതിയ നിയമം എന്നുതോന്നുന്ന. വെള്ളികണ്ണു, വെളുത്ത മുഖം മുതലായ അഴകുകൾ നിറഞ്ഞ അപ്പച്ചന്മാരിൽ നിന്ന അപ്പച്ചനുകിട്ടിയ മാർഗ്ഗം പരത്തുവാൻ പരദേശത്തു നിന്ന മകൻ കൈക്കലാക്കിയ "മസനപ്സാ", അപ്പച്ചന്റെ മകനു അവകാശമാക്കി. അനന്തരം മക്കൾക്കു പ്രായപൂർത്തിയില്ലാഞ്ഞതിനാൽ അനുജനെ തന്നെ അനന്തിരവനാക്കി. നാലാംക്രൂറു വാഴ്ചയ്ക്കു മുമ്പെ തന്നെ മനം തിരിഞ്ഞു മസനപ്സാ വഹിപ്പാൻ പാത്രവാനെന്ന പലടത്തുവച്ചും ദൃഷ്ടാന്തപ്പെടുത്തിയിട്ടുള്ള മകനെ തിരഞ്ഞെടുത്തു കഴിഞ്ഞിരിക്കുന്ന. അഞ്ചാംക്രൂറിനു പിതൃവഴി ഒഴിവില്ലാഞ്ഞിട്ടു മാതൃവഴിയിൽ മഴവെറിഞ്ഞിട്ടുമുണ്ടു. അപ്പൊസ്തോല പിന്തുടർച്ച എന്നല്ല അപ്പച്ചന്മാരുടെ പിന്തുടർച്ച എന്നാണല്ലൊ ഇതിനു പറയേണ്ടതു.

❖ ❖ ❖

മെത്രാൻ ഭരണി—ഈ തലവാചകത്തിൽ കഴിഞ്ഞ നസ്രാണിദീപികയിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന ഒരു ലേഖനത്തിൽ സുറിയാനിമെത്രാന്മാരിൽഒരാൾ ആലുവായിൽ നടത്തിവരുന്ന കരകൌശലവേലയെ ആക്ഷേപിച്ചിരിക്കുന്ന. ഇതിൽ ആക്ഷേപകരമായ സംഗതി എന്താണെന്ന ഞങ്ങൾക്കു മനസ്സിലാകുന്നില്ല. പത്രോസ പൌലൊസ ശ്ലീഹന്മാർക്കു തുകൽകൊല്ലന്റെ വേലയും പാപ്പായിക്കു രാജ്യഭരണ വേലയും ജെർമ്മനമിഷ്യനറിമാർക്കു ഓട്ടു വേലയും നെയിത്തു വേലയും ചർച്ചമിഷ്യനറിമാർക്കു ആശാരിവേലയും നടത്തിക്കാമെങ്കിൽ ഒരു സുറിയാനിമെത്രാൻ ഭരണിവേല നടത്തിച്ചാൽ ഉണ്ടാകുന്ന വിശേഷ അപമാനം എന്താണെന്ന അറിവാൻ പ്രയാസമാണ. വരാപ്പുഴമെത്രാന്റെ ചിലവിന്മേൽ "റൊകി" എന്നൊരുസന്യാസി കുറെമുമ്പു കോട്ടയത്തു താമസിച്ചു തടികച്ചവടം നടത്തിയതായി ഞങ്ങൾ കേട്ടിട്ടുണ്ടു. അതു റോമ്മായിലെ "പൂളാ", അനുസരിച്ചായിരിക്കാമെന്ന വിചാരിച്ചിട്ടായിരിക്കാം നമ്മുടെ ദീപികാലേഖകന്റെ ദൃഷ്ടിയിൽ ആക്ഷേപകരമായി തോന്നാഞ്ഞതു.

❖ ❖ ❖

ഒരുകഥ—മെയി മാസത്തെ മലയാളമിത്രത്തിൽ പണ്ടു സുറിയാനി സിമ്മനാരിയിൽ സുറിയാനിക്കാരും വെള്ളക്കാരും യോജിച്ചു പഠിപ്പിച്ചുവന്നകാലത്തുണ്ടായ ഒരു കഥ പറഞ്ഞിരിക്കുന്നതു വളരെ രസകരമാണ. ഇജിപ്തിൽ നിന്ന പുറപ്പെട്ട ഇസ്രായേല്യരിൽ ആരെല്ലാം കനാൻദേശത്തു പ്രവേശിച്ചു എന്ന സാധു വിദ്യാർത്ഥികളായ ശെമ്മാശന്മാരോടു ഒരിക്കൽ ചോദിച്ചു എന്നും ഇവർ ഉത്തരംമുട്ടിയിട്ടു ആദ്യം മല്പാനച്ചന്മാരോടും പിന്നീടു മെത്രാനച്ചനോടും ചോദിച്ചതിൽ ആർക്കും അറിഞ്ഞുകൂടാഞ്ഞു എന്നും ആ കാലത്തെ വേദഅറിവു ഇപ്രകാരമായിരുന്ന എന്നുമാണ കഥയുടെ ചുരുക്കം. ഇതു ശരിയായിരുന്നാൽ അന്നത്തെ മല്പാന്മാരിൽ ഒരാൾ പാലക്കുന്നത്തു അബ്രാഹം കത്തനാർ ആയിരുന്ന സ്ഥിതിക്കു അദ്ദേഹത്തിനും വേദഅറിവു ഒട്ടും ഇല്ലായിരുന്ന എന്ന തീർച്ചപ്പെടുന്ന. സുറിയാനി ക്രമങ്ങൾ വേദപുസ്തകത്തിനു വിപ

ശീതമാണെന്ന അഭിപ്രായപ്പെട്ടു അരക്കുറുബാനയും നവീകരണവും ഇദ്ദേഹം ഉണ്ടാക്കിയതു നോക്കുമ്പോൾ നവീകരണത്തിന്റെ ഉത്ഭവം മൌഢ്യത്തിൽനിന്നാണെന്ന പ്രത്യക്ഷമാണല്ലൊ. ഒരു ഉപദേശം സത്യമെന്നും മറ്റൊന്ന അസത്യമെന്നും അബ്രാഹം കത്തനാർ പറഞ്ഞാൽ യോശുവായും കാലെബും മാത്രമെ കനാനിൽ പ്രവേശിച്ചൊള്ളു എന്ന കുട്ടികൾക്കു പോലും അറിയാവുന്ന സംഗതി അറിഞ്ഞുകൂടാത്ത ആ കത്തനാരുടെ വാക്കിന എന്തു വിലയുണ്ടെന്ന ഇനിയെങ്കിലും നവീകരണക്കാർ ആലോചിക്കട്ടെ. ഇവരുടെ ഉത്ഭവം ഈ വിധമാണെന്ന മിത്രവും ഇവരുടെ തല്ക്കാലാവസ്ഥ കത്തിക്കെട്ടഴിഞ്ഞ പുസ്തകംപോലെ എന്ന ആർച്ചുഡീക്കനും പറഞ്ഞിട്ടുള്ള പരമാർത്ഥം ആലോചിച്ചില്ലെങ്കിലും നവീകരണ മൂഢതകൾ ഇവർ ഒഴിക്കട്ടെ.

❖ ❖ ❖

നസ്രാണിദീപിക — ഇതിൽ ഒരു ലേഖകൻ ഇടവകപത്രികയെ വളരെ ആക്ഷേപിച്ചിരിക്കുന്നു. രണ്ടുകോളം നിറകെടുത്തിയിട്ടുള്ളതിൽ കാര്യഭാഗം നാലുവരി തികച്ചില്ല. ശേഷമെല്ലാം ശകാരങ്ങളാണ. പത്രികയെ ശകാരപത്രിക എന്ന ആക്ഷേപിച്ചു ഇവർ ശകാരിക്കാൻ പുറപ്പെട്ടതു ഇരിക്കുന്ന കമ്പു വരയുന്ന മടയന്റെ പ്രവൃത്തിയാണല്ലൊ- അതുപോകട്ടെ- പാദം ൧- ഇട്ടിതൊമ്മൻ കത്തനാരച്ചൻ മരിച്ചതു യാക്കോബായ വിശ്വാസത്തിലാണെന്ന പത്രിക പറഞ്ഞതു തെറ്റാണെന്നും ൨- റോമ്മാക്കാർ ബുധനാഴ്ച മാംസവർജ്ജന ആചരിക്കുന്നില്ലെന്ന പറഞ്ഞതു തെറ്റാണെന്നും ൩- കല്ദായപത്രത്തിൽനിന്ന പത്രികയിൽ പകർത്തിയിരുന്ന ഭാഗം തെറ്റാണെന്നും ആണ്- ൧- ഇട്ടിതൊമ്മൻകത്തനാരുടെ ചരിത്രം പത്രികയിൽ ഇട്ടതിൽ പിശകെന്നും പറയുന്നില്ലല്ലൊ- അതിൽ അദ്ദേഹം കടവിൽ ചാണ്ടികത്തനാർക്ക അയച്ച ഒരു കത്തിന്റെ പകർപ്പു ചേർത്തിട്ടുള്ളതു ലേഖകൻ വായിച്ചില്ലെന്നതോന്നുന്നു. "അന്ത്യോഖ്യായിലെ ബാ. പാത്രിയർക്കീസച്ചൻ ഈ മലങ്കരയ്ക്കു അവകാശിയും അവിടെ നിന്ന മേല്പട്ടക്കാരെ അയച്ചു നമുക്കുവേണ്ടുന്ന ക്രൂദാശകളൊക്കെയും പണ്ടെതൊട്ടു നടന്നുവരുന്നു,, എന്ന ആ കത്തനാർതന്നെ എഴുതിയിരിക്കുമ്പോൾ അദ്ദേഹത്തിന്റെ വിശ്വാസം യാക്കോബായയൊ വേറെയൊ നേരെ നോക്കി പറക- അദ്ദേഹത്തിന ഒരുവേള പഴയ ചരിത്രം തെറ്റിപ്പോയിരിക്കാമെന്നിരിക്കട്ടെ- എന്നാലും അദ്ദേഹത്തിന്റെ വിശ്വാസം അന്ത്യോഖ്യാ പാത്രിയർക്കീസിന്റേതാണെന്നുള്ളതിന സംശയമില്ലല്ലൊ-

൨- ബുധനാഴ്ച ആചാരം — ഇതു റോമ്മാ സഭയിൽ ഉണ്ടെന്ന ലേഖകൻ പറയുന്നതുകൊണ്ടു ഞങ്ങളും വിശ്വസിച്ചേക്കാം- കോട്ടയം ഒരു വികാരിയാത്തിന്റെ തലസ്ഥാനമാണല്ലൊ- ഇവിടെ നടപ്പില്ലാത്തതുകൊണ്ടു നടപ്പില്ലെന്ന ഞങ്ങൾ പറഞ്ഞതാണ.

൩- കല്ദായപത്രം പറഞ്ഞതു — ഇതു കളവാണൊ എന്ന ഞങ്ങൾക്കറിഞ്ഞുകൂടാ- അവർ പകർത്തിയ റോമ്മാപത്രത്തിന്റെ പേരും കാലവും ഞങ്ങൾ കാണിച്ചിട്ടുണ്ടു- അതിൽ ഇല്ലെന്ന ലേഖകൻ പറയുന്നപക്ഷം ആ കാലത്തെ ആ പത്രം ലേഖകൻതന്നെ ഹാജരാക്കട്ടെ- അദ്ദേഹം ഇങ്ങോട്ടു പറയുന്ന പ്രതിഫലം അങ്ങോട്ടു കൊടുക്കുവാൻ ഞങ്ങളുടെ കല്ദായസഹജീവി തയ്യാറുണ്ടെന്ന അറിയിച്ചിരിക്കുന്നു- ആ പത്രം ഹാജരാക്കാമെങ്കിൽ ന്യായമായ പ്രതിഫലം കൊടുക്കാമെന്ന ഒരു വീരവാദം ദീപികാ ലേഖകൻ പറയുന്നുണ്ടു. പ്രതിഫലം എന്താണെന്ന സൂക്ഷ്മപ്പെടുത്തി തൃപ്തികരമായിരുന്നാൽ മൂന്നാമസ്ഥാനം വയ്പിച്ചുംകൊണ്ടു അറിയിച്ചാൽ പത്രം അയച്ചു കൊടുക്കാമെന്ന കൂടെ കല്ദായസഹജീവി ഞങ്ങളെ അറിയിച്ചിരിക്കുന്നതിനാൽ വിവരം ദീപികാ ലേഖകൻ ഗ്രഹിച്ചുകൊള്ളട്ടെ- രണ്ടു കൈക്കും കങ്കണം കൊടുക്കാമെന്ന വീരവാദം പറഞ്ഞആൾ വേഗം തീർപ്പിക്കട്ടെ. അന്ത്യോഖ്യാ പാത്രിയർക്കീസും നെസ്തോർ പാത്രിയർക്കീസും റോമ്മായിൽ ചെന്നെന്നും മറ്റും പണ്ടു ദീപിക പറഞ്ഞതരംവെടിയാണെന്ന ലേഖകൻ ഇതിനെക്കുറിച്ചു വിചാരിക്കേണ്ടാ- ദീപികയുടെ ആ ആഘോഷം സഹജമായ ക്രൂദാശകളങ്ങളിൽ ഒന്നാണെന്ന പത്രിക പ്രസ്താവിച്ചപ്പോൾ അതു അന്യപത്രികയിൽനിന്ന പകർത്തിയതാണെന്നും ദീപിക ഉത്തരവാദിയല്ലെന്നും മറ്റും അന്ന ദീപികതന്നെ സമാധാനം പറയുകയുണ്ടായി- ദീപിക പകർത്തിയാൽ ഉത്തരവാദിയല്ല, പത്രിക അന്യ പത്രത്തിൽനിന്ന പകർത്തിയാൽ പത്രികതന്നെ ഉത്തരിക്കണമെന്നാണ ദീപികയുടെ ഇപ്പൊഴത്തെ ന്യായം. നല്ലയോഗ്യൻ! ഈവകയുക്തി മിണ്ടാതിരുന്നെങ്കിൽ മിടുക്കനാണെന്ന വല്ലവരും സമ്മതിച്ചേനേ.

❖ ❖ ❖

(സ്ഥലച്ചുരുക്കത്താൽ ഈ പ്രാവശ്യം വിശേഷവർത്തമാനങ്ങൾ ചേർപ്പാൻ ഇടയായില്ല)

# മലങ്കര ഇടവക പത്രികാ

# ഉപപത്രം

പുസ്തകം ൫.] ൲വ്വൻന്ന ഇൗമയാർ (ഇടവം) [ലക്കം ൫

തൃശ്ശിവപേരൂർ ജില്ലാക്കോടതിയിലെ ന്നൻ-ൽ അസ്സൽ ൫ന്ന-ാം നമ്പ്ര ലെക്കു ആലപ്പുഴ ജില്ലാക്കോടതിയിൽനിന്നു അയച്ചിട്ടുള്ള കമ്മിഷണർ മുമ്പാകെ ബോധിപ്പിക്കുന്ന മൊഴി.

പ്രവൃത്തി ആറന്മുള- മുറി മാരാമണ്ണു- വീട്ടുപേരു മാരാമണ്ണു പള്ളി- തൊഴിൽ മെത്രാപ്പോലീത്താ- ജാതി നസ്രാണി- വയസ്സ ൫൬- പേരു ടൈറ്റസ്സ മാർ തോമ്മാമെത്രാപ്പോലീത്താ- സത്യം ചെയ്യിച്ചതു കമ്മിഷണർ ജി- സുബ്ബയ്യൻ.

൭൫- മീനം ൨-ാം ൹

൫-ാം വാദിയെ അറിയും. വിവാദപള്ളികൾ അറികയില്ല അവയെ കണ്ടിട്ടുമില്ല. വിവാദപള്ളികൾ മലങ്കരയിൽനിന്നു മെത്രാന്മാർ ഭരിച്ചുവന്നു. ഇപ്പോൾ ഞാൻ ഭരിക്കുന്നു. ഈ പള്ളികൾ പുരാതനമായിട്ടുള്ളതാണ. ഒരു മെത്രാപ്പോലീത്താ കാലം ചെയ്യാറാകുമ്പോൾ മറ്റൊരുമെത്രാപ്പോലീത്തായെ വാഴിക്കും. ഇതുവരെ മലങ്കരയിൽ മെത്രാപ്പൊലീത്താവെ അങ്ങിനെ ആണ വാഴിച്ചു വന്നതു. മെത്രാനും മെത്രാപ്പോലിത്താ യിന്നും സ്ഥാനവ്യത്യാസമില്ല. അധികാരവ്യത്യാസമുണ്ടു. ഇതിൽ മെത്രാപ്പോലീത്തായിന്നും താഴെയാണ മെത്രാൻ. മെത്രാന്മാരാണ മെത്രാപ്പോലീത്തായായി തീരുന്നതു. മലങ്കരയുടെ മെത്രാപ്പൊലീത്തായുടെ അനുവാദം സിദ്ധിച്ചിട്ടുള്ള മെത്രാനാണ പിന്നെ മെത്രാപ്പോലീത്തായായി തീരുന്നതു. സമുദായത്തിന്റെ സമ്മതവും അതിലേക്കു ആവശ്യമാണ, മെത്രാപ്പൊലീത്തായെ നിയമിക്കുന്നതിനു മുമ്പു പള്ളികൾക്കു എഴുതി അയക്കും. ഇടവകക്കാരുടെ പ്രതിനിധികളായി അവരുടെ സമ്മതത്തെ സൂചിപ്പിക്കാനായി ഓരൊ പള്ളികളിൽനിന്നു രണ്ടും മൂന്നും ആളുകളെ അയക്കും. അവർ യോഗക്കുറികൾ ഹാജരാക്കും. വാഴിക്കുന്ന കാലത്തു വൈദീകക്രിയകൾ ഉണ്ടു. ആ പുസ്തക

ത്തിൽ സ്ഥാനം കൊടുക്കേണ്ടതായ ക്രമങ്ങളെപ്പറ്റി പറയും. നിയമിക്കേണ്ട ആളുകൾക്കു ഇന്നയിന്ന യോഗ്യത വേണമെന്നു വേദവാക്യങ്ങളിൽ ഉണ്ടു. വേദവാക്യങ്ങൾ എന്നു പറഞ്ഞതു ബൈബൽ ആണ. ഇതിലേക്കു വേറെ പുസ്തകങ്ങൾ ഒന്നുമില്ല. മെത്രാപ്പൊലീത്താവായി വാഴിക്കുന്നതിനു ഭരിച്ചു വരുന്ന മെത്രാപ്പൊലീത്താ ഒരു പിടിപാടു കൊടുക്കും. ഈ പിടിപാടു കൊടുക്കേണ്ടതു മലങ്കരയിൽ ഭരിച്ചുവരുന്ന മെത്രാപ്പൊലീത്താവാണ. ഒരു സമയത്തിൽ ഒരു മെത്രാപ്പോലീത്താവെ ഭരിക്കയുള്ളു. മലങ്കര എന്നു പറയുന്നതു കൊച്ചി തിരുവിതാംകോടു ഈ സംസ്ഥാനങ്ങളാണ. കൊച്ചി തിരുവിതാംകൂറിലെ പള്ളികളാണ. ഞാൻ തോമാസ അത്താനാസ്യോസിന്റെ പിൻവാഴ്ചക്കാരനാണ. മലങ്കരക്കു മെത്രാപ്പൊലീത്താ ഇല്ലാതെയിരുന്നാൽ ബ്രിട്ടീഷസംസ്ഥാനത്തിൽ തൊഴിയൂരിലെ മെത്രാപ്പൊലീത്താ വാഴിക്കും. തൊഴിയൂര മെത്രാപ്പൊലീത്താവിനു ഇപ്പോൾ മലങ്കരയിന്മേൽ അധികാരമില്ല. അധികാരം മുമ്പെ ഉണ്ടായിരുന്നതായിട്ടു ലക്ഷ്യം ഉണ്ടു. തൊമാസഅത്താനാസ്യോസിന്റെ പക്കൽനിന്നും എനിക്കു പിടിപാടു കിട്ടിയിട്ടില്ല. മത്യൂസ അത്താനാസ്യോസ പരദെശത്തിൽ പോയി പട്ടം ഏറ്റതായി കേട്ടിട്ടുണ്ടു. അദ്ദേഹം എന്റെ വലിയപ്പന്റെ മകനാണ. പരദെശം എന്നുപറഞ്ഞാൽ അൻറിയൊക്ക് എന്നാണ കേട്ടിട്ടുള്ളതു. സ്ഥാനം ഏറ്റ സമയത്തു ഞാൻ ജനിച്ചിട്ടില്ല. അദ്ദേഹം പരദേശത്തു പട്ടമേല്ക്കാൻ പൊയ കാലത്തു മലയാളത്തു ഒരു മെത്രാപ്പോലീത്താ ഉണ്ടായിരുന്നു. അതു ചേപ്പാട്ടു ദീവന്നാസ്യോസാണ. മെത്രാന്മാൎക്കു കൈവെപ്പു എന്ന സമ്പ്രദായം ഉണ്ടു. പട്ടം കൊടുക്കുന്ന ആൾ പട്ടമേല്ക്കുന്ന ആളുടെ തലയിൽ പ്രാൎത്ഥനകൾ കഴിച്ചു കൈവെക്കും. പട്ടം കൊടുക്കുന്ന ആളിന്റെ ഉപദെശത്തിനും വിശ്വാസത്തിനും വിപരീതമായിരിക്കുന്ന ആളുകൾക്കും പട്ടം കൊടുക്കും. ഞങ്ങൾക്കു മേല്പട്ടക്കാരു തനതായിട്ടു ഇല്ലാതെ ഇരുന്നാൽ പാപ്പായിൽ നിന്നും ഏല്ക്കാം എവിടെ നിന്നെങ്കിലും ഏല്ക്കാം. മത്യൂസ അത്താനാസ്യോസ പട്ടമേറ്റുവന്നതിന്റെശേഷം മെത്രാനായി ഭരിച്ചിട്ടില്ലായിരുന്നു. അതു അന്നിരുന്ന മെത്രാനും ജനങ്ങളും സ്വീകരിക്കാഞ്ഞതുകൊണ്ടാണ. ഞങ്ങൾക്കു മൂറൊൻ എന്ന ഒരു വിശുദ്ധതൈലമുണ്ടു. മൂറൊൻ ശുദ്ധിചെയ്വാനുള്ള അധികാരം മെത്രാപ്പൊലീത്തായ്ക്കാണ. ഞങ്ങൾ ഉപയൊഗിച്ചു വരുന്ന മൂറൊൻ മുമ്പിരുന്ന മെത്രാന്മാർ ശുദ്ധീകരിച്ചതാണ. അതു ഞാനു കണ്ടിട്ടില്ല. ഇതിനെ ഉണ്ടാക്കയും ഉപയൊഗിക്കയും ചെയ്യുന്നതിനെപ്പറ്റി ഒരു പ്രാൎത്ഥന പുസ്തകമുണ്ടു. മത്യൂസ അത്താനാസ്യോസ പട്ടമെറ്റകാലത്തു മൂറൊൻ കൊണ്ടുവന്നതായി എനിക്കറിവില്ല. മാർ തൊമാസ അത്താനാസ്യോസ ഇരിക്കുന്ന കാലത്തു അദ്ദേഹം മൂറൊൻ ഉണ്ടാകിയതായിട്ടു എനിക്കറിവില്ല. എന്നെ വാഴിക്കുന്നതിനായിട്ടു പള്ളിക്കാരുടെ സമ്മതപത്രമുണ്ടു. ഇത്ര പള്ളിക്കാരുടെ സമ്മതമാണെന്നു പറയുന്നതിനു ലിസ്റ്റു നൊക്കിയാലെ പാടുള്ളു. ഞങ്ങളുടെ കുൎബ്ബാന തക്സാ മാർ തൊമ്മാശ്ലീഹാ ഉണ്ടാക്കിയിട്ടുള്ളതാണ. വേറെ ഒരു യാക്കോബ ശ്ലീഹായുടെയും

ഉണ്ട. എന്റെ കീഴിലുള്ള പട്ടക്കാർ എല്ലാവരും ഉപയോഗിക്കുന്ന തക്സാ എല്ലാം ഒരുപോലെ ഉള്ളതാണ. മത്ത്യൂസ അത്താനാസ്യോസ, തോമാസ അത്താനാസ്യോസ ഇവരുടെ കാലങ്ങളിൽ ഉള്ള തക്സായാണ ഇപ്പോഴും ഉപയോഗിക്കുന്നത. (ഒ) അകംനൊക്കി. ഇതും ഞങ്ങളുടെ തക്സായും വളരെ വ്യത്യാസമുണ്ട. മലങ്കരയിൽ സെൻതോമാസ ക്രിസ്ത്യാനിസമുദായം ഉപയോഗിക്കുന്നില്ല. യാക്കോബായ സുറിയാനിക്കാർ ഉപയോഗിക്കുന്നതായി കെൾവിയുണ്ട. ഞങ്ങളുടെ കാന്തൻ മുമ്പിനാലെ ഉള്ളതാണ. നശിച്ചതിന്റെ ശെഷം മത്ത്യൂസ അത്താനാസ്യോസ ചമച്ചിട്ടുണ്ട. അതാണ ഞങ്ങൾ ഉപയോഗിച്ചു വരുന്നത. അത അച്ചടിച്ചതാണ. അച്ചടിക്കുന്നകാലത്തു പരിശുദ്ധന്മാരൊട്ട അപെക്ഷയില്ല. സെൻതൊമാസ്സ ക്രിസ്ത്യൻ സഭയുണ്ടായിട്ട ൧൮൦൦ സംവത്സരം ആയിരിക്കുന്നു. ഇതിനിടയ്ക്കു ഞങ്ങളുടെ സമുദായത്തിൽ പരിശുദ്ധന്മാരൊട്ട അപെക്ഷയില്ല. ചരിത്രങ്ങൾ വായിച്ചും കെട്ടുമാണ പരിശുദ്ധന്മാരൊട്ട അപെക്ഷയില്ലന്ന എനിക്കറിവു. അത ഇന്ന ചരിത്രമെന്ന ഒന്നും ഇപ്പൊൾ ഓക്കുന്നില്ല. അങ്ങിനെ ചരിത്രങ്ങൾ ഉണ്ട. എ. സി. നൊക്കി. കന്ന്യാസ്ത്രീമറിയം ദൈവമാതാവെന്ന ഞങ്ങൾ വിശ്വസിക്കുന്നില്ല. ഇങ്ങിനെയുള്ള വിശ്വാസം ഞങ്ങളുടെ ഇടയിൽ ഉണ്ടായിരുന്നതായിട്ട എനിക്ക അറിവില്ല. ഏ. സി. ഞങ്ങളുടെ കാനൊന ആണ. കന്ന്യാസ്ത്രീമറിയം ദൈവമാതാവെന്ന വിശ്വസിക്കരുതെന്ന മത്ത്യൂസ മാർ അത്താനാസ്യോസ വിരൊധിച്ചതായി എനിക്കറിവില്ല. കന്ന്യാസ്ത്രീ മറിയത്തൊട്ട ഞങ്ങൾ പ്രാത്ഥിക്കുന്നില്ല. ഞങ്ങളുടെ സമുദായത്തിൽ അങ്ങിനെ പ്രാത്ഥിച്ചതായിട്ട അറിവില്ല. ഏ. സീയിൽ ൨൭-ാം പുറത്തു ൨-ാം ലയിനിൽ പറയുന്ന തിരുസഭ എന്നത സെന്തൊമ്മാസ ക്രിസ്ത്യൻ സമുദായം ആകുന്നു. ഏ- സി- പുസ്തകം ഉണ്ടാക്കുന്ന കാലംവരെ പരിശുദ്ധന്മാരൊട്ടും കന്ന്യാസ്ത്രീമറിയത്തൊട്ടും പ്രാത്ഥനകൾ ഉണ്ടായിരുന്നതായി തൊമ്മാസ അത്താനാസ്യോസ പറഞ്ഞിരുന്നാൽ അദ്ദെഹം അറിവില്ലാതെ പറഞ്ഞു എന്ന പറവാൻ ഞാൻ തയ്യാറാണ. ഇതിന്ന അടിസ്ഥാനം വെദവാക്യമാണ. ഏ- സി- പുസ്തകത്തിൽ ൪-ാം അദ്ധ്യായം ൧൦-ാം വകുപ്പുകൊണ്ട അതുവരെ മെല്പറഞ്ഞ പ്രാത്ഥനകൾ ഉണ്ടായിരുന്നു എന്ന ഞാൻ വിചാരിക്കുന്നില്ല. ഞങ്ങളുടെ പള്ളിവക മുതലുകൾ താറുമാറു ചെയ്യാതെയും നഷ്ടപ്പെടുത്താതെയും ഇരിപ്പാൻവെണ്ടി മെത്രാപ്പൊലീത്താ നടത്തിക്കണം. ഒരു ഇടവകക്കാരൻ മെത്രാപ്പോലീത്തായ്ക്കു വിരോധമായിട്ട അന്ന്യ മതത്തിൽ ചെന്നാലും അവന്റെ പൂർവ്വികന്മാർ പള്ളിക്ക മുതൽ കൊടുത്തിരുന്നാൽ അവന്നും പള്ളി മുതലുകളിൽ അവകാശമുണ്ട. പള്ളി മുതലുകളെ ഇടവകക്കാരു വില്ക്കയൊ അന്ന്യാധീനപ്പെടുത്തുകയൊ ചെയ്യുകൂടാ. ഏതു ഉദ്ദേശത്തിലെക്കായിട്ട പള്ളിയും പള്ളിവക മുതലും ഉണ്ടായൊ അതിന്ന അനുരൂപമായിട്ട ആയതിനെ ഉപയോഗിക്കണം. അതിന്ന വിരോധമായിട്ട ഉപയോഗിച്ചുകൂടാ. മത്ത്യൂസ അത്താനാസ്യോസിന്റെയും എന്റെയും വിശ്വാസം ഒന്നുതന്നെ രണ്ടല്ല. മത്ത്യൂസ അത്താനാസ്യോസ മലയാളത്തി

ത നമസ്കാര പുസ്തകം അച്ചടിച്ചിട്ടുണ്ടു. അതു അച്ചടിച്ചതു കോട്ടയം സിമ്മനാരിയിലാണ. ഏതാണ്ടു എന്നു ഓൎക്കുന്നില്ല. കെ- അകം നോക്കി ഇതു ഞാൻ കണ്ടിട്ടില്ല. കോട്ടയം സിമ്മനാരിയിൽ മത്യൂസ അത്താനാസ്യൊസ നമസ്കാരപുസ്തകം അച്ചടിച്ചിട്ടുണ്ടു. അതു എന്റെ കൈവശമുണ്ടൊ എന്നു എന്റെ ലൈബറെറി നോക്കിയാലെ അറിയാവൂ. കോട്ടയം സിമ്മനാരിയിൽ മത്യൂസ അത്താനാസ്യൊസ അച്ചടിച്ച നമസ്കാരപുസ്തകം ഉപയോഗിച്ചു വരുന്നുണ്ടു. കെ- അകം പുസ്തകത്തിന്നും കോട്ടയം സിമ്മനാരിയിൽ മത്യൂസ അത്താനാസ്യൊസ അച്ചടിച്ചിട്ടുള്ള ഞാൻ കണ്ടിട്ടുള്ള നമസ്കാര പുസ്തകത്തിന്നും വ്യത്യാസമുണ്ടു. കോട്ടയം സിമ്മനാറിയിൽ മത്യൂസ അത്താനാസ്യൊസ അച്ചടിച്ച നമസ്കാര പുസ്തകം മുമ്പിലും ഒരു മാസത്തിനിടയ്ക്കും ഞാൻ വായിച്ചിട്ടുണ്ടു. ഞങ്ങളുടെ കീഴിച്ചുള്ള അയ്മേനികൾ നമസ്കരിക്കുന്ന മലയാള പുസ്തകം ഒരെക്രമത്തിലുള്ളതാണ. കോട്ടയം സിമ്മനാരിയിൽ അച്ചടിച്ചതായി ഞാൻ പറഞ്ഞ നമസ്കാരപുസ്തകത്തിൽ ഇഗ്നാത്യൊസ പാത്രിയക്കീസിനെ കുറുബാനയിൽ ഞങ്ങൾ ഓൎക്കുന്നതായി പറഞ്ഞിട്ടില്ല. മത്യൂസ അത്താനാസ്യൊസിനു പട്ടം കൊടുത്ത പാത്രിയക്കീസിന്റെ പേരു ഞാൻ ഓൎക്കുന്നില്ല. ഇഗ്നാത്യൊസ പാത്രിയക്കീസിനെ ഞങ്ങൾ പ്രാൎത്ഥനയിൽ ഓൎക്കുന്നു എന്നു തോമ്മാ അത്താനാസ്യൊസ പറഞ്ഞിരുന്നാൽ അതു കള്ളവാണെന്നു നിങ്ങൾ വിചാരിക്കുന്നുവൊ എന്നു ചോദ്യം. കള്ളവാണെന്നു ഞാൻ വിചാരിക്കുന്നില്ല പിശകായി പറഞ്ഞുപോയി എന്നു ഞാൻ വിചാരിക്കുന്നു എന്നു ഉത്തരം. വേദവാക്യങ്ങളെ ശരിയായി വ്യാഖ്യാനിക്കയും ജനങ്ങൾക്കു ആത്മീകസംബന്ധമായ ഉപദേശങ്ങളെ ബോധിപ്പിക്കയും ചെയ്യുന്നതിനു കൎത്തവ്യം അതാതുകാലത്തു ഭരിച്ചുവരുന്ന മെത്രാപ്പോലീത്താവിനാണ. വൈദീകവിഷയങ്ങളിൽ മെത്രാപ്പോലീത്താവിനെകാൾ ഇടവകയിൽ ആരും ഇല്ല. എനിക്കു മുൻപാണ മെത്രാപ്പോലീത്തന്മാരായ മത്യൂസ അത്താനാസ്യൊസ തൊമ്മാ അത്താനാസ്യൊസ ഇവർ രണ്ടുപേൎക്കും അവരുടെ സ്ഥാനത്തിനു തക്ക യോഗ്യതയും വിവരവും അവൎക്കുണ്ടായിരുന്നു എന്നാണ എന്റെ വിശ്വാസം. സഭയുടെ വിശ്വാസത്തെ മാറ്റാൻ മെത്രാപ്പോലീത്താവിനു തനിച്ചു അധികാരമില്ല. സെന്തോമ്മാസ സുറിയൻ ക്രിസ്ത്യാനികൾ മൂന്നുനാലു വിധമുണ്ടു. അതു റോമാ സുറിയാനിക്കാർ, കൽദായ സുറിയാനിക്കാർ, സൈറൊപ്രൊട്ടസ്റ്റാണ്ടു, പുത്തൻകൂർ സുറിയാനിക്കാർ ആകുന്നു. ഇവൎക്കു മാപ്പിളമാർ എന്നും നസ്രാണികളെന്നും പേരുണ്ടു. മലയാളത്തിൽ യാക്കോബായ സുറിയാനികൾ എന്നു ഒരു കൂട്ടക്കാരുണ്ടെന്നു കുറച്ചു കാലമായിട്ടു ഞാൻ കേട്ടിട്ടുണ്ടു. പുത്തൻകൂർ എന്നു വിളിക്കുന്നതിന്റെ കാരണം ഇന്നതെന്നാണെന്നു ഇനിക്കറിവില്ല. ഉതിയംപേരൂരിൽ സുന്നഹദോസ ഉണ്ടായതായിട്ടു ഇനിക്കറിവില്ല. പുത്തൻകൂറ്റുകാരെ കുറഞ്ഞൊരുകാലമായിട്ടു യാക്കോബായ സുറിയാനികൾ എന്നു വിളിച്ചുവരുന്നുണ്ടു. ഞങ്ങൾ യാക്കോബായ സുറിയാനിക്കാരല്ല. അങ്ങനെ തോമ്മാസ അത്താനാസ്യൊസ പറഞ്ഞിരുന്നാൽ അതും പിശകാണ. പിശ

കു എന്നു പറഞ്ഞതു ചരിത്രവായനകൊണ്ടു അറിഞ്ഞിട്ടുള്ളതാണ. ഇന്ന ചരിത്രമെന്നു ഞാൻ ഇപ്പോൾ ഓക്കുന്നില്ല. ചരിത്രം ഞാൻ വായിച്ചതു മദ്രാസിൽ പഠിക്കുമ്പോഴാണ. ഞങ്ങളുടെക്കൂട്ടത്തിലും അന്യത്രം എഴുതീട്ടുള്ള ചരിത്രങ്ങളെ ഞാൻ വായിച്ചിട്ടുണ്ടു. ആ ചരിത്രം എഴുതിയതു തോമ്മാശ്ലീഹായുടെ സഭയിൽ ചേൎന്നവരാണ. ഞാൻ നന്നായിഓക്കുന്നുണ്ടു. ആ പുസ്തകങ്ങൾ വായിച്ചതു ൨൫ സംവത്സരങ്ങൾക്കു മുമ്പെയാണ. അൻറിഓയാകിൽ പാത്രിക്കീസിന്റെ കീഴിലുള്ള ചില യാക്കോബായക്കാർ മലയാളത്തിൽ വന്നു സൻതോമ്മാ ക്രിസ്ത്യാനികളിൽ ചിലരു അവരോടു ചേൎന്നു. അങ്ങനെ ഒരു കൂട്ടം ഇപ്പോൾ മലയാളത്തിലുണ്ടു. അൻറിയോകിൽ പാത്രിയക്കീസിന്റെകീഴിച്ചുള്ള ക്രിസ്ത്യാനികൾ അധികമൊ ഞങ്ങളുടെ കീഴിച്ചുള്ള ക്രിസ്ത്യാനികൾ അധികമൊ എന്നു ഇനിക്കു നിശ്ചയമില്ല. കൊല്ലം ൧൦൨൦-ലാണ യാക്കൊബായക്കാർ ഇവിടെ വന്നതു. ഇവരെ ഭരിച്ചുവന്നതു കൂറിലോസഎന്ന ഒരുപരദേശിയാണ. കൂറീലാസ യാക്കോബായക്കാരുടെ മെത്രാപ്പൊലീത്താ എന്നാണ ഞാൻ കേട്ടിട്ടുള്ളതു. മത്യൂസ അത്തനേഷ്യസും തൊമ്മാ അത്തനേഷ്യസും യാക്കൊബായക്കാരെ ഭരിച്ചിട്ടില്ല. ഇപ്പൊൾ അവരെ ഭരിക്കുന്നതു ൧-ാംവാദിയാണ. യാക്കൊബായക്കാരും മാൎതോമ്മാശ്ലീഹാ ക്രിസ്ത്യാനികളും ഒരെപള്ളിയിൽ നടക്കുന്നതായിട്ടും അറിവുണ്ടു. മലയാളത്തിൽ സുറിയാനികൾക്കായിട്ടു ഒരു മൂവായിരം പൂവരാഹൻ ബ്രിട്ടീഷ്ഗവൎമ്മെണ്ടിൽ ട്രസ്റ്റ്ഫണ്ടായി വച്ചിരുന്ന വിവരം എനിക്കറിവുണ്ടു. ഠരം ട്രസ്റ്റ്ഫണ്ടു മത്യൂസ അത്താനാസ്യോസും തൊമ്മാ അത്താനാസ്യോസും അവൎക്കു മുമ്പിരുന്ന മെത്രാന്മാരും കൈകാൎയ്യം ചെയ്തുവന്നിട്ടുണ്ടു. ഇവർ ഭരിച്ചുവന്ന സുറിയാനിസമുദായക്കാരുടെ ഗുണത്തിനാണ ഈ ട്രസ്റ്റ്ഫണ്ടു ഏൎപ്പെടുത്തപ്പെട്ടത മലങ്കരയിലുള്ള സുറിയാനി സമുദായത്തിന്റെ ഉപയോഗത്തിനായിട്ടാണ കോട്ടയം സിമ്മനാരിയും അതു സംബന്ധിച്ച വസ്തുക്കളും വാണ മെത്രാന്മാർ കൈകാൎയ്യം ചെയ്തുവന്നതു. ആ സുറിയാനിസമുദായം എന്നുപറഞ്ഞതു പുത്തൻകൂർ സുറിയാനികളാണ. ഇവൎക്കു യാക്കോബായസുറിയാനികൾ എന്നു പേരുണ്ടായിരുന്നില്ല. ഇങ്ങനെ അറിഞ്ഞതു ഇനിക്കു മുമ്പുണ്ടായിരുന്ന മെത്രാപ്പോലീത്തന്മാർ പറഞ്ഞിട്ടാണ. കോട്ടയം സിമ്മനാരി ഉണ്ടായി ഉദ്ദേശം ൭൦ സംവത്സരം കാണും. ൭൦-ൽ കുറവില്ല കൂടുതലെ ഉള്ളു. അതിനുമുമ്പു മലങ്കരെ മെത്രാന്മാർ സ്ഥിരമായിട്ടു ഒരുസ്ഥലത്തിൽ പാൎത്തുവന്നിട്ടില്ല. അവരും അവരുടെ പിൻഗാമികളായി കോട്ടയം സിമ്മനാരിയിൽ താമസിച്ചിരുന്ന മെത്രാപ്പോലീത്തന്മാരുമാണ വിവാദ പള്ളികളെ ഭരിച്ചുവന്നതു. മുൻ വാണിരുന്ന മെത്രാപ്പോലീത്തന്മാരുടെ വിശ്വാസത്തിനു അനുരൂപമായിട്ടു വിവാദ പള്ളികൾ സ്ഥാപിക്കപ്പെട്ടിരിക്കണം കോട്ടയം സിമ്മനാരിയും വസ്തുക്കളുംട്രസ്റ്റു ഫണ്ടും സംബന്ധിച്ചു ൧-ാംവാദിക്കും ഇനിക്കുമുമ്പു വാണ തോമ്മാ അത്താനാഷ്യസ്സു മുതൽപേൎക്കും തമ്മിൽ ആലപ്പുഴ ജില്ലയിൽ വ്യവഹാരം നടന്നിട്ടുണ്ടു. അതു വാദിക്കു ഗുണമായിട്ടു അവസാനിച്ചു. സിമ്മനാ

റി വസ്തുക്കളും ട്രസ്റ്റ്ഫണ്ടും വാദി ഒഴിപ്പിച്ചെടുത്തു. യോഗക്കാർ പള്ളിക്കൈക്കാരന്മാരെ തെരിഞ്ഞെടുത്തു മെത്രാനെ അറിയിക്കും. അതു ഞങ്ങളുടെ അനുവാദം വാങ്ങിക്കാനായിട്ടാണ. അതിന്മണ്ണം അനുവദിച്ചു നിയമിക്കും. ഇതുകൂടാതെ മെത്രാപ്പോലീത്തന്മാരു തന്നെ കൈക്കാരരെ നിയമിച്ചു സാധനം അയക്കും. യോഗക്കാരുകൂടി കൈക്കാരരെ തെരിഞ്ഞെടുക്കുന്നതിൽ പിശകുവരികയില്ല. അതുകൊണ്ടു അതിനെ ഞങ്ങൾ അനുവദിക്കും. കുറുബാനയിലെ അപ്പവും വീഞ്ഞും മിശിഹായുടെ സാക്ഷാൽ മാംസരക്തങ്ങളെന്നു ഞങ്ങൾ വിചാരിക്കുന്നില്ല. വിശ്വാസത്താൽ മാംസരക്തമായിട്ടു വിചാരിക്കപ്പെടുന്നു. ഇങ്ങനെ ചെയ്യുന്നതു മിശിഹായുടെ മരണത്തിന്റെ ഓർമ്മയ്ക്കായിട്ടാണ. ആ ഓർമ്മകൊണ്ടു പാപവിമോചനങ്ങൾ ഉണ്ടാകുന്നു. പൊർത്തുഗീസുകാർ വന്ന കാലത്തു മലയാളത്തിലുണ്ടായിരുന്ന സുറിയാനിക്കാർക്കും അവർക്കും തമ്മിൽ വിരുദ്ധമുണ്ടായിരുന്നു. അവരോടുകൂടെ ചില ആളുകൾ ചേർന്നുനടന്നു. അവരെ പഴേക്കൂറ്റുകാർ എന്നു വിളിക്കുന്നു എന്നു എനിക്കറിഞ്ഞുകൂടാ. പഴയക്കൂറ്റുകാർ എന്നു പറയുന്ന ആളുകൾ മലയാളത്തിലുണ്ടു. അവരുടെ ഇടയിൽ മാർഗ്ഗം കൂടിയവരും സുറിയാനികളും ചേർന്നിട്ടുണ്ടു. കൽദായസുറിയാനിക്കാരെ പഴയക്കൂറ്റുകാരായി വിളിക്കുന്നതു എനിക്കു നിശ്ചയമില്ല. ഞാൻ വായിച്ച ചരിത്രങ്ങളിൽ പുത്തൻകൂറ്റുകാരുടെയും പഴയക്കൂറ്റുകാരുടെയും വിവരങ്ങളെപ്പറ്റി കണ്ടതായിട്ടു അറിവില്ല. കൊച്ചിസംസ്ഥാനത്തിൽ ഞങ്ങളുടെ ആധീനത്തിൽ ൭. ൩. പള്ളികളുണ്ടു. ഏതെന്നു ഓർക്കുന്നില്ല. അവ വിവാദ പള്ളികളും അതുകൂടാതെ പഴഞ്ഞി പഴേപള്ളിയും ആകുന്നു. കൊച്ചി സംസ്ഥാനത്തിൽ ഇപ്പോൾ പറഞ്ഞതല്ലാതെ വേറെ ഒന്നും എന്റെ ആധീനത്തിൽ ഇല്ല. വിവാദപള്ളികളിൽ ഉദ്ദേശം പത്തായിരം വീട്ടുകാരുണ്ടു. അതിൽ എത്രവീട്ടുകാർ ഞങ്ങളുടെ കക്ഷികളിൽ ഉണ്ടെന്നു എനിക്കറിവില്ല. അധികകക്ഷി ആർക്കെന്നും അറിഞ്ഞുകൂടാ. ഞങ്ങളുടെ ഭാഗത്തിൽ ആ പള്ളി ഇടവകക്കാരരായും കത്തനാരന്മാരുണ്ടു. രണ്ടുപേരാണുള്ളതു. ഇവരെ കത്തനാരന്മാരായിട്ടു ആക്കിയതു ഞാനാണ. ഇവർക്കുമുമ്പെ പഴഞ്ഞിക്കാർ മൂന്നു കത്തനാരന്മാരും കർമ്മം നടത്തീട്ടുണ്ടു. വിവാദ പള്ളികളിലെ ആത്മീക കാര്യങ്ങൾ ശേഷം മലങ്കരെ പള്ളികളിലുള്ളതുപോലെയാണ. ലൌകീകകാര്യങ്ങളെപ്പറ്റി എനിക്കറിവില്ല. എനിക്കു താഴെയുള്ള പള്ളികളിൽ നിന്നും എനിക്കു തിരട്ടുകൾ അയക്കാറുണ്ടു. ഈ പള്ളികളിൽ പട്ടംകൊടുക്കുന്നതു ഞാനാണ. ഇടവകക്കാരരെക്കൊണ്ടല്ലാതെ അന്യപള്ളി ഇടവകക്കാരരായ പട്ടക്കാരരെക്കൊണ്ടു നടത്തിക്കുന്നു പതിവുണ്ടു. അതു ചിലസ്ഥലങ്ങളിലെയുള്ളു. അങ്ങനെ ചെയ്യുന്നതു പള്ളിയിലെ പട്ടക്കാരരില്ലാതെ ഇരുന്നാലാണ. മത്ത്യൂസ അത്താനാസ്യോസിന്റെ കാലത്തിനുമുമ്പു രണ്ടായിട്ടാണ കുറുബാന കൊടുത്തുവന്നതെന്നു എന്റെ അറിവു. ഇപ്പോഴും രണ്ടായിട്ടാണ കൊടുത്തുവരുന്നതു. വാദിഭാഗക്കാർ കൊടുക്കുന്നതു ഞാൻ കണ്ടിട്ടില്ല. ഒന്നായിട്ടാണെന്നാണ എന്റെ അറിവു. വിവാദപള്ളികളിൽ തൽക്കാലം രണ്ടു കക്ഷി

കളുണ്ട. തൊമ്മാ അത്താനാസ്യോസ കമ്മാദികൾക്കു ഉപയോഗിച്ച വന്ന പുസ്തകങ്ങൾ ചിലതു എന്റെ കൈവശമുണ്ട. ഞങ്ങളുടെ കീഴിലുള്ളവൎക്കു നവീകരണസുറിയാനിക്കാർ എന്ന പേരില്ല. "തൊഴിയൂർ ഇടവകയും മലങ്കര ഇടവകയും തമ്മിൽ വല്ല സംബന്ധവും അധികാരവും ഉണ്ടൊ" എന്ന ചോദ്യം— "അധികാരം ഒന്നും ഇല്ല" എന്ന ഉത്തരം- ഇനിക്കു സ്ഥാനംതന്നതു തൊഴിയൂർപള്ളിയുടെ മെത്രാപ്പോലീത്തന്മാരാണ. "അധികാരം തന്നതു ആര" എന്നചോദ്യം— "സെന്തോമ്മസ് സമുദായം" എന്ന ഉത്തരം- പള്ളികളിൽ വികാരികളെ നിയമിക്കുന്നതു മെത്രാപ്പോലീത്തായാണ- കൈമുത്തു എന്ന പറയുന്നതു മെത്രാപ്പോലീത്തന്മാൎക്കുള്ള ഒരു അവകാശമാണ. സുറിയാനി സഭയെക്കുറിച്ച ഇട്ടൂപ്പ റൈട്ടർ ഒരുപുസ്തകം എഴുതീട്ടുണ്ട. അതു ഞാൻവായിച്ചിട്ടില്ല. എൻ- അകംനോക്കി- ഇതു ഞാൻ കണ്ടിട്ടില്ല- ൧൦൨൯-ൽ കോട്ടയം സിമ്മനാരിയിൽ ഏതുമെത്രാൻ താമസിച്ചു എന്നഓൎമ്മയില്ല.

൧൦൩൩-ൽ ഏതു മെത്രാൻ കോട്ടയം സിമ്മനാരിയിൽ ഭരിച്ചു എന്ന ഓൎക്കുന്നില്ല- ബാല്യത്തിങ്കൽ കോട്ടയം സിമ്മനാരിയിൽ ഒരു അച്ചുക്കൂട്ടം ഉണ്ടായിരുന്നതു കണ്ടിട്ടുണ്ട- ആദ്യമായി അച്ചടിപ്പാൻതുടങ്ങിയ സമയത്താണ ഞാൻ കണ്ടതു- അന്ന മത്യൂസ അത്തനെഷ്യസ്സാണ സിമ്മനാരിയിൽ ഭരിച്ചതു-

൭-ാമത്തെ കടലാസിൽ ൩-ാമതു വശത്തിൽ ൨-ാമതു ലയിനിൽ "പട്ടം കൊടുക്കും" എന്നല്ല ഞാൻ പറഞ്ഞത, "പട്ടം കൊടുക്കാം" എന്നാണ- ൩-ാമതുവശം (൭-ാമതു കടലാസിൽ) ൧൨-ാമത്തെ വരിയിൽ "അതു ഞാൻ കണ്ടിട്ടില്ല" എന്ന പറഞ്ഞതു "ശുദ്ധീകരിച്ചതിനെ കണ്ടിട്ടില്ല" എന്നാണ-

മൊഴി വായിച്ചുകേട്ടു ശരി-

സാക്ഷിക്കാരൻ (ഒപ്പു)

വാദിവക്കീൽ കെ- എ- കൃഷ്ണയ്യങ്കാർ (ഒപ്പു)

പ്രതിവക്കീൽ എ- അബ്രഹാം (ഒപ്പു)

കമ്മീഷണർ (ഒപ്പു)

൩ മണി വരെ മൊഴി വാങ്ങിച്ചു. സാവകാശം ഇല്ലാഴികയാൽ അടുത്ത ദിവസത്തെക്കു മാററിവച്ചു-

൧൰- മീനമാസം ൨-ാം ൹

൧൦൭൦-ാമാണ്ടിടയ്ക്കു അന്തിയോക്കിൽ നിന്നും ഒരു പാത്രിയക്കീസു വന്നതായികേട്ടിട്ടുണ്ട. ആ പാത്രിയക്കീസു ഇവിടെവന്നതിൽ പിന്നെ മുളന്തുരുത്തിയിൽവെച്ചു ഒരുസുന്നഹദോസ നടത്തിയ വിവരം ഇനിക്കു അറിഞ്ഞുകൂടാ- അന്നവന്നപാത്രിയക്കീസ ഈ വാദികളുടെമേലദ്ധ്യക്ഷനെന്ന എനിക്ക അറിഞ്ഞുകൂടാ. പണ്ട് അന്തിയൊക്കിയായിൽനിന്നും മോസലിൽനിന്നും ബഗ്ഡാഡിൽ നിന്നും ബാവാന്മാർ മലയാളത്തിൽ വന്നതായി അറിവുണ്ട്. അവർ വന്നതു ൧൦. ൽ൦ സംവത്സരത്തിൽ

മുമ്പു ആയിരിക്കാം. ഇന്നകാലത്തു എന്ന തിട്ടമില്ല, എന്റെ അധീനത്തിലിരിക്കുന്ന ചിലപള്ളികൾ ഞാൻ കണ്ടിട്ടുണ്ടു. അവിടെ ചെന്നാൽ വൈദീക കർമ്മങ്ങൾ അനുഷ്ടിക്കയും അവക്കുതമ്മിൽ തക്കങ്ങൾ ഉണ്ടായിരുന്നാൽ തീർക്കയും കണക്കുകൾ കേട്ടുതീർക്കയും ചെയ്യുട്ടുണ്ടു. കണക്കുകൾ പള്ളിവകകണക്കുകൾ ആണ. ഞാൻപള്ളിയിൽ ചെന്നു വിസിററ് ചെയ്യുന്നതിന്ന ഡയറി ഉണ്ടു. ഓരോപള്ളികളിൽ വികാരിമാരെ നിയമിക്കുന്നതും മാററുന്നതും മെത്രാപ്പൊലീത്താ ആണ. വിവാദ്ദ പള്ളികളിൽ കർമ്മങ്ങൾ നടക്കുന്നതിനെപററി എനിക്ക കേട്ടറിവെ ഉള്ളു. വിവാദ്ദ പള്ളികൾ രണ്ടാശ്ലു മുതൽ കർമ്മങ്ങൾ നടത്തിവന്നതു ഇന്നവിധമാണന്നു എനിക്ക കേട്ടറിവെ ഉള്ളു. വേറെ ലക്ഷ്യങ്ങൾ ഇല്ല. വിവാദ്ദ പള്ളികളിൽ രണ്ടുകക്ഷികളായ്യു ൧൦൨൦-ാമാണ്ടുമുതൽകാണ. ൧൦൨൦-ാമാണ്ടുമുതൽകാണ എന്നാണ ഞാൻ കേട്ടിട്ടുള്ളത. വേറെ ലക്ഷ്യങ്ങൾ ഇല്ലാ. മത്യുസഅത്താനാഷ്യനിനെ വാഴിച്ചുപാത്രിയർക്കീസ അദ്ദെഹത്തിനെ മുടക്കിയ്യായി എനിക്ക അറിവില്ല. എന്റെ മുൻ വാഴിയായ തോമ്മാ അത്താനെഷ്യസ എന്റെ സഹൊദരനാണ. അദ്ദെഹത്തിന്റെ ചില സ്ഥാനചിഹ്നങ്ങളെ ഞാൻഉപയൊഗിക്കുന്നു. അവ വടി മുടി സ്ലീബാ ഇവയാണ. എന്നെ മെത്രാപ്പൊലീത്തയായിവാഴിക്കുന്നതിന തോമ്മാസ അത്താനാസ്യൊസിന്റെ അനുവാദം ഇല്ലാ. കൊച്ചി സംസ്ഥാനത്തിൽ ഐസ്സസ്സ്ക്രിസ്സൂസ്സ എന്ന ഒരു പള്ളി ഉണ്ടു. അത ൧൪-ാം പ്രതി സ്വന്ത മുതലുകൊണ്ടു പണിയിച്ചതാണ. അത എന്റെ ആധീനത്തിലാണ ഇരിക്കുന്നതു ആപള്ളിക്ക കല്ലഇട്ടത എന്റെ ജ്യേഷ്ടൻ തോമ്മാസഅത്താനെഷ്യസ ആണ. ആപള്ളിയിൽ ഞാൻ ഒരു പ്രാവശ്യാ പോയിട്ടുണ്ടു. മരിച്ചവൎക്കുവേണ്ടി ഞങ്ങളിൽ അപേക്ഷയില്ല. മരിച്ച ആളുകളുടെവീട്ടിൽ ദുഃഖനിവൃത്തിക്കായി ഒരു സ്നേഹവിരുന്ന കഴിക്കുന്നുണ്ടു അപ്പൊൾ പ്രാൎത്ഥനകൾ ഉണ്ടു. മരിച്ചവരെ കുറിച്ച ഓൎക്കും അങ്ങിനെ ഓൎക്കുന്നതു മരിച്ചപൊയ ശുദ്ധിമാന്മാരെകുറിച്ചാണ. എന്റെ അമ്മ മരിച്ച അടിയന്തരം നടത്തിയിട്ടുണ്ടു അത എന്നാണെന്നു ഓൎമ്മയില്ല. മരിച്ചതിന്റെ ൪൦-ാം ദിവസത്തിൽ അല്ലായിരുന്നു. ഏത ദിവസമാണെന്ന ഓൎക്കുന്നില്ല കുറുബാന നടത്തുന്നതിന്റെ ഉദ്ദെശം എന്ത എന്ന ചോദ്യം. അതിനെ അനുഭവിപ്പാനാണ എന്നുത്തരം ഏതിനെ അനുഭവിപ്പാൻ എന്ന ചോദ്യ ഈശൊമിശിഹായുടെ മരണത്തിന്റെ ഓൎമ്മയായിരിക്കുന്ന അപ്പത്തെയും വീഞ്ഞിനെയും അനുഭവിപ്പാനാണ എന്നുത്തരം. മരിച്ചപൊയ മത്യൂസ അത്താനാസ്യൊസിന്റെ മരിച്ച അടിയന്തരം കഴിച്ചിട്ടുണ്ടു അത എപ്പൊൾ നടത്തിയെന്ന ഓൎമ്മയില്ലാ. ൪൦-ാം ദിവസത്തിൽ അല്ലെന്ന നിങ്ങൾക്ക നിശ്ചയം ഉണ്ടൊ എന്ന ചോദ്യം. എത്രാം ദിവസം എന്ന നിശ്ചയമില്ലാ അടിയന്തരം നടന്നതു കോട്ടയം സിമ്മനാരിയിൽവെച്ചാണ, ആ അടിയന്തരത്തിന്ന ഞാൻ പോയെന്ന എനിക്കവ്യവസ്ഥമായി ഓൎക്കുന്നില്ല. പള്ളികാൎക്ക അടിയന്തിരം സംബന്ധിച്ച എഴുത്തുകൾ അയച്ചതായിട്ടു ഇനിക്കു വിവരമില്ലാ ഈ അടിയന്തിരത്തിൽ കുറുബാന കഴിക്കയില്ല, നിങ്ങൾക്ക

മുമ്പെ ഈ അടിയന്തിരദിവസങ്ങളിൽ കുറുബാന നടത്തീട്ടുണ്ടൊ എന്ന ചോദ്യം- നടത്തിയിരിക്കാം. അങ്ങിനെഅല്ല ചോദ്യംമനസ്സിലാകാതെ കണ്ടാണ ഉത്തരം പറഞ്ഞത്തു നടത്തിയിട്ടില്ലാ നടത്തിയിരിക്കാം എന്ന പറഞ്ഞത അടിയന്തിരം നടത്തിയിരിക്കാം എന്നാണ ഉത്തരം- കത്തനാരന്മാര്ക്ക നിങ്ങൾ പട്ടം കൊടുക്കുന്നകാലത്ത മെത്രാപൊലീത്തായെ അനുസരിച്ചു ഇരുന്നുകൊള്ളാമെന്ന അവർ സത്യ വചനം പറയുന്നുണ്ടൊ എന്ന ചോദ്യം- [സാക്ഷിക്കാരന ഉത്തരം പറവാൻ സമയം ആവശ്യപ്പെട്ടു.] പറയുന്നില്ലാ ഒന്നും പറയുന്നില്ലാ. ചോദ്യത്തിന്ന ആദ്യം ഒരുവിധം സത്യവചനം പറയുന്നുണ്ടെന്ന സാക്ഷിക്കാരൻ ബൊധിപ്പിച്ചൊ ഇല്ലയൊ എന്ന ചോദ്യം- വിചാരിക്കാതെ ഉണ്ടെ എന്നുപറഞ്ഞതാണ. വിചാരിക്കാതെ പറഞ്ഞത എന്താണെന്ന ചോദ്യം. വേദവാക്യത്തിൻപ്രകാരം നടക്കുന്ന വിശുദ്ധ സഭയുടെ ഉപദെശങ്ങളെ അനുസരിക്കുന്ന എന്ന കത്തനാരന്മാർ ഒരു സാക്ഷി മൊഴി പറയുന്നുണ്ടെന്നു ഉത്തരം. [സാക്ഷിക്കാരൻ രണ്ടാമത്തു ഉത്തരംപറഞ്ഞശേഷംകുറച്ചുവല്ലാതെ ഇരുന്നു.] ഇതിൽ വിശുദ്ധ സഭ എന്നുപറഞ്ഞതു പട്ടം കൊടുക്കുന്ന മെത്രാപ്പൊലിത്താ ഭരിക്കുന്ന സഭയാണ- എനിക്ക കത്തനാരു പട്ടം കിട്ടിയ കാലത്തു മേല്പറഞ്ഞതുപൊലെ ഒരു സാക്ഷി മൊഴി ഞാൻ കൊടുത്തിട്ടില്ലാ ഞാൻ കത്തനാർ പട്ടം കൊടുത്തിട്ടുണ്ടെ ഞാൻ ഫം- ഫവ. പേക്ക കത്തനാർ പട്ടം കൊടുത്തിട്ടുണ്ടെ അവർ എന്നൊട ഇതുപൊലെ മൊഴി ഒന്നുംപറഞ്ഞിട്ടില്ലാ ഒരുവിധമായസാക്ഷിമൊഴിയൊ സത്യവചനമൊ പറഞ്ഞിട്ടുംഇല്ലാ പറവാൻആവശ്യവുംഇല്ലാ. വിവാദപള്ളികളിൽ നിന്നും ഇനിക്കു തിരട്ടുകൾ അയച്ചിട്ടില്ലാ വിവാദപള്ളികൾ ഒഴികെ എന്റെ ആധീനത്തിൽ ഇരിക്കുന്ന പള്ളികളിൽ ഞാൻ ആത്മീക ലൌകീക കാര്യങ്ങൾ അന്വെഷിക്കുന്നുണ്ടെ. ഒരു പള്ളിയിൽ രു- ര- പട്ടക്കാർ ഇരുന്നാൽ തവണവെച്ചു നടത്തും അങ്ങിനെ ഇല്ലാതെയും നടത്തും തിരുവിതാംകൂറിൽ വാദിയുടെയും എന്റെയും കക്ഷികൾ കൂടിനടക്കുന്നപള്ളികൾ ഉണ്ടെ, അങ്ങിനെ എത്രപള്ളികൾ ഉണ്ടെന്നും അവ ഏതാണെന്നും എനിക്ക അറിഞ്ഞുകൂടാ- ഏ. അക്കം നോക്കി ഇത യാക്കൊബ്ബ ത്രിയാന ഇഗ്നാത്യൊസപാത്രിയക്കീസ മീവന്നാസ്യൊസ എന്ന ഒരുമെത്രാപൊലീത്തായ്ക്കു കൊടുത്ത സഫാത്തികൊൻ ആണ. അത ഏതാണ്ടെ എന്ന കണക്കു കൂട്ടിയാലെ പറയാൻ പാടുള്ളു- അങ്ങിനെ കണക്കുകൂട്ടുന്നതിന്ന കാൽ മണിക്കൂർപോരാ. ഇതിൽ ആത്താറുകുന്ദംകുളങ്ങര പള്ളികളുടെപേരുകൾ ഉണ്ടെ- അതുകൂടാതെ ചെറളയം പള്ളിയുടെ പേരും ഉണ്ടെ- ഹിന്ദുവിലുള്ള എല്ലാപള്ളികളുടെയും മെത്രാപ്പൊലീത്തായായി നിയമിച്ചിരിക്കുന്നതായി കാണുന്നുണ്ടെ- ഹിന്ദു എന്ന പറഞ്ഞിട്ടുള്ളത ഇന്നതിനെ ഉദ്ദെശിച്ചു പറഞ്ഞതാണെന്ന ഇനിക്ക അറിവില്ലാ മത്ത്യുസ അത്താനെഷ്യസിന്റെ സഫാത്തികൊൻ ഞാൻകണ്ടിട്ടില്ല- മതവിരൊധികൾക്കും പള്ളിക്കുറത്തിൽ നില്ക്കുന്നവക്കും പള്ളിമെലും സ്വത്തുകൾമെലും അവകാശം ഇല്ല- മത്ത്യുസഅത്താനെഷ്യസും തൊമ്മാ അത്താനെഷ്യസും ഞങ്ങളുടെ സഭയിൽ യാതൊരു നവീകര

ണവും ചെയ്തിട്ടില്ല- എന്റെ അച്ഛൻ സുറിയാനിസഭയിൽ നവികരണം ഉണ്ടാക്കിയിട്ടില്ല. ചില ചില്ലറതെറ്റുകളെ മാററിയിട്ടുണ്ട. അവ പുളികുടി- തിരണ്ടുകുളി- നിറകുടംവെള്ളം ആട്ടം ക്രൂശു ചാട്ടം ആകുന്ന പരിശുദ്ധന്മാരുടെ ഓൎമ്മ ദിവസങ്ങളിൽ ആഘൊഷങ്ങളൊക്കെ നിറുത്തിയിട്ടുണ്ട. ഇതു നിറുത്തിയിട്ടുണ്ടന്ന പറഞ്ഞതാരാണെന്നു ചോദ്യം- ആര നിറുത്തി എന്ന എനിക്ക തക്ക അറിവില്ലാ എന്ന ഉത്തരം. ആ ഓൎമ്മദിവസങ്ങളിൽ കൈക്കൊള്ളാൻ ആളുകൾ ഉണ്ടെങ്കിൽ കുറുബാന കഴിക്കും ഞങ്ങളുടെ സഭയിൽ ൫- ൪- ൫- നൊമ്പുകൾ ആചരിക്കുന്നുണ്ട അത ൨൫- നോമ്പു ൫൦- നോമ്പു ൫- നോമ്പു ൧൫- നോമ്പു ശ്ലീഹാനോമ്പു ഇവ ആകുന്നു. ഇതു കൂടാതെ വെള്ളിയാഴ്ചയും ബുധനാഴ്ചയും നോമ്പുകൾ ഉണ്ട- പട്ടക്കാൎക്ക പുനൎവിവാഹം ചെയ്യാം.

൯-ാം പ്രതി വക്കീൽ ക്രാസ്സ.

അത്താററു മുതലായ പള്ളികളിൽ മെത്രാന്മാർ പ്രവെശിക്കരുതെന്നു സൎക്കാർ വിരൊധിച്ചതുകൊണ്ടാണ ഞാൻ പോയി കാണ്മാൻ സംഗതി വരാഞ്ഞതു. ആ പള്ളികളിൽ കത്തനാരന്മാരെ ആക്കിയ്യ ആയൊഗക്കാരുടെ അപെക്ഷയിന്മെലാണ. നിങ്ങളുടെ അധികാരത്തിൻ കീഴാണ ഈ പള്ളികൾ എന്നു എങ്ങിനെ അറിഞ്ഞു എന്നു ചൊദ്യം- ഞാൻ സ്ഥാനം ഏററസമയത്തു ആ പള്ളികളിൽനിന്നും യോഗക്കുറി വന്നതുകൊണ്ടും കത്തനാരന്മാരെ അയക്കുന്നതിനു അവരുടെ യോഗക്കുറി വന്നതുകൊണ്ടും മുമ്പിനാലെ ഞാൻ കേട്ടറിഞ്ഞിരിക്കുന്നതുകൊണ്ടും ആണ എന്നുത്തരം. മലങ്കര എന്ന വാക്കിൽ കൊച്ചി തിരുവിതാംകൂർ അല്ലാതെ വേറെ സ്ഥലങ്ങൾ ഉൾപ്പെടുമൊ എന്നു ചോദ്യം. ഉൾപ്പെടും എന്നുത്തരം ബ്രിററീഷ മലബാർ ഉൾപ്പെടും തൊഴിയൂർ മെത്രാന്മാർ എനിക്കു മുമ്പെ മെത്രാന്മാരെ വാഴിച്ചിട്ടുണ്ട മലങ്കരയ്ക്കവാഴിച്ചിട്ടുണ്ട. തൊഴിയൂർപള്ളിയുടെ മാർ ഫീലക്സീനൊസ്സ മെത്രാപ്പൊലീത്താ ആണ വാഴിച്ചതു- മലങ്കരയിൽ ഏതാനും ആളുകളെ വാഴിച്ചിട്ടുണ്ട ചേപ്പാട്ടു ദീവന്നാസ്യോസ പുലികൊട്ടു ദീവന്നാസ്യോസ പുന്നത്ര ദീവന്നാസ്യോസ ഇവരെ ആകുന്നു വാഴിച്ചതു ഈ മൂന്നുപേരും മലങ്കര ഭരിച്ചിട്ടുണ്ട ഉപദേശത്തിന്നും വിശ്വാസത്തിന്നും വിപരീതമായിരിക്കുന്നവൎക്ക പട്ടം കൊടുക്കാമെന്നു ഷരിഫിൽ ബോധിപ്പിച്ചതിൽ എന്തു വിപരീതമെന്ന ഉദ്ദെശിച്ചാണ ബൊധിപ്പിച്ചത എന്നു ചോദ്യം സാരമില്ലാത്തതും ലഘുവായിരിക്കുന്നതും ആയ ചില നടപടിപിശകുകളെ ഉദ്ദെശിച്ചാണ എന്ന ഉത്തരം. അങ്ങിനെയുള്ള പിശകുകൾ കുറുബാനയ്ക്ക ഉപയൊഗിക്കുന്ന അപ്പം പുളിച്ചതും പുളിക്കാത്തതുമായ അപ്പം ഉപയൊഗിക്കുന്ന സഭകൾ ഉണ്ട പട്ടക്കാർ കെട്ടുന്ന സഭയും ഉണ്ട കെട്ടാത്തസഭയും ഉണ്ട- സൈത്തും മൂറോനും ഉപയൊഗിക്കുന്ന സഭ ഉണ്ട ഉപയൊഗിക്കാത്തസഭക്കാരും ഉണ്ട- ഇവകളെ ഉദ്ദെശിച്ചാണ മുമ്പെബോധിപ്പിച്ചതു. സാരമുള്ളവിപരീതങ്ങൾ ത്രീഏകദൈവത്തിലുള്ള വിശ്വാസ ഭിന്നവും മനുഷ്യത്വത്തെയും ദൈവത്വത്തെയും കുറിച്ചു

ള്ള വിശ്വാസഭിന്നങ്ങൾ ഇവ ആകുന്നു ഇങ്ങനെ സാരമുള്ള വിപരിതങ്ങൾ ഉള്ള സഭക്കാൎക്ക പട്ടം കൊടുക്കയൊ അവരിൽനിന്ന പട്ടം വാങ്ങിക്കയൊ ചെയ്യുകൂടാ മത്യൂസഅത്താനാസ്യോസ സ്ഥാനം ഏറ്റുവന്നതിന്റെ ശേഷം അദ്ദേഹം പരദേശ നടപടികളെ നടത്തുമെന്നും മാർ തൊമ്മാശ്ലീഹായുടെ പൂൎവീകനടപടികളെ ലംഘനം ചെയ്യുമെന്നും പരദേശക്കാൎക്ക മലങ്കര കീഴ്പ്പെടുത്തികൊടുക്കുമെന്നും ഭയപ്പെട്ടാണ മെത്രാനും ജനങ്ങളും സ്വികരിക്കാഞ്ഞതു. പൂൎവ്വിക നടപടികളെ ലംഘനം ചെയ്കയില്ലന്നും പരദേശക്കാൎക്ക ഈ സഭ കീഴ്പ്പെടുത്തി കൊടുക്കയില്ലന്നും തക്കതായ ബോദ്ധ്യം മെത്രാനും യോഗക്കാൎക്കും വന്നതിന്റെ ശേഷമാണ അദ്ദേഹത്തിനെ സ്വീകരിച്ചതു.

ഒപ്പുകൾ.

൧൨- മണിക്കു നിറുത്തി-

൬൧- മീനം ൩-ാം ൹ ൯ മണിക്കു തുടങ്ങി-

മത്യൂസ അത്താനാസ്യോസിന്നു മുമ്പ വേറെ ഒരുത്തരും പരദേശത്തുപൊയി പട്ടം ഏററിട്ടില്ലാ കൊച്ചിസംസ്ഥാനത്തു ൭. ൬- പള്ളികൾ ഉണ്ടന്നു പറഞ്ഞതു ഏതു താലൂക്കിലാണ" [൦൬ം ചോദ്യം വാദിവക്കിലിനാൽ വിരോധിക്കപ്പെട്ടു] എന്നു ചോദ്യം. കുന്നംകുളങ്ങരെ ചെന്ന താലൂക്കിലാണ" എന്ന ഉത്തരം- പഴഞ്ഞിക്കാർ മൂന്നു കത്തനാരന്മാരൊടുകൂടി വിവാദപള്ളികളിൽ വേറെയും ആളുകൾ കൎമ്മം നടത്തിട്ടുണ്ടു- വേറെ നടത്തിയ ആൾ ൧-ാം പ്രതിയാണ. അതു വിവാദപള്ളികളിൽ കത്തനാരന്മാർ തികയാഞ്ഞതു നിമിത്തം യോഗക്കാർ എഴുതി അയച്ചതിന്മെലാണ. ൧-ാം പ്രതി അവിടെ കൎമ്മം നടത്തുന്നതിന്ന അനുവദിച്ചതു. മാരാമണ്ണുപള്ളിവകയായി തൊമ്മാസ അത്താനാസ്യോസ് ഉപയൊഗിച്ചു വന്നിരുന്നതായ പുസ്തകങ്ങളാണ എന്റെ കൈവശത്തിൽ ഇരിക്കുന്നു എന്നു പറഞ്ഞതു. തൊഴിയൂർ മെത്രാന്മാർ ഇനിക്കു സ്ഥാനം തന്നതു പൂൎവീകനടപടി അനുസരിച്ചാണ. പൂൎവീകനടപടി എന്നതു "മലങ്കര മെത്രാന്മാർ ഇല്ലാതെ വന്നാൽ തൊഴിയൂർ മെത്രാന്മാർ മലങ്കരെ വന്നു മെത്രാസ്ഥാനം കൊടുക്കും. തൊഴിയൂർ മെത്രാന്മാർ ഇല്ലാതെവന്നാൽ മലങ്കരയിൽനിന്നും മെത്രാന്മാർ അവിടെപോയി മെത്രാസ്ഥാനം കൊടുക്കും" ഇതാകുന്നു. കോട്ടയത്തു സുറിയാനിസിമ്മനാരിയിലുള്ള അച്ചുകൂടം ഇപ്പോൾ ൧-ാം വാദിയുടെ അധീനത്തിലാണ ഇരിക്കുന്നതു- തൊഴിയൂർ മെത്രാന്മാൎക്ക മലങ്കരയിൽ അധികാരം ഉണ്ടായിരുന്ന വകക്കു ലക്ഷ്യം ഒരുവിളംബരമായിരുന്നു ഈ വിളംബരം മാർ പീലക്സീനൊസിന്നു കിട്ടിയ വിളംബരമായിരുന്നു. തൊമ്മാസഅത്താനാസ്യോസ എന്നെ വാഴിക്കായ്കകൊണ്ടാണ അദ്ദേഹത്തിന്റെ പക്കൽ നിന്നും ഇനിക്കു പടിപാട്ടു കിട്ടാഞ്ഞതു. തൊമ്മാസ അത്താനാസ്യോസ മെത്രാപ്പൊലീത്തായിൽ നിന്നും എന്നെ വാഴിക്കുന്നതിന്ന അനുവാദം കിട്ടാഞ്ഞതു അദ്ദേഹം മരിച്ചുപൊയ്കകൊണ്ടാണ. കന്യാസ്ത്രീ മറിയത്തെ പ്പററിയുള്ള എന്റെ വിശ്വാസം "കന്യാസ്ത്രീ മറിയം ക്രി

സൂവിന്റെ മാതാവു എന്നാണ›› ക്രിസ്തു ദൈവംതന്നെ ‹‹കന്യാസ്ത്രീമറി
യത്തെപ്പററി ദൈവമാതാവെന്നു പറഞ്ഞുകൂടയൊ›› എന്നു ചോദ്യം-
‹‹രണ്ടുവിധത്തിൽ പറയാം›› എന്നുത്തരം ‹‹കന്യാസ്ത്രീമറിയത്തെ ദൈ
വമാതാവെന്നു ഞങ്ങൾ വിശ്വസിക്കുന്നില്ലെന്നു ഷീഫിൽ ബോധിപ്പി
ച്ചതിന്റെ കാരണം എന്തു›› എന്നു ചോദ്യം- ‹‹ത്രിത്വത്തിൽ ഒന്നാമ
തായ ദൈവത്തിന്റെ മാതാവാണെന്നു ചോദിച്ചതായി ധരിച്ചിട്ടാകു
പറഞ്ഞതു›› എന്നു ഉത്തരം എ- സി- അകത്തിൽ ൭-ാം അദ്ധ്യായം
൪൦-ാം വകുപ്പിൽ ‹‹തിരുസഭ വെടിഞ്ഞിരിക്കണം›› എന്നതിന്റെ ഉദ്ദേ
ശം ‹‹റോമ്മാസഭ മുതലായ ഇതരസഭയുടെ ദുരുപദേശങ്ങൾ തട്ടുകാ
ൻവേണ്ടി പ്രത്യേകം പറഞ്ഞിട്ടുള്ളതാണ››. ഒരുവൻ മെത്രാപ്പൊലീ
ത്തായിക്കുവിരോധമായിനടന്നു അന്യമതത്തിൽ ചേൎന്നാലും അവന്റെ
പൂൎവികന്മാർ പള്ളിക്കു മുതലു കൊടുത്തിരുന്നാൽ അതിന്മെൽ അവനു
അവകാശം ഉണ്ടെന്നു പറഞ്ഞതു എന്തവകാശമാണ›› എന്നു ചോദ്യം-
‹‹ഒരുവൻ തന്നെയൊ നാലുപേർകൂടിയൊ പണം പിരിവിട്ടു ഒരു പ
ള്ളി പണികയും ഒരു വിശ്വാസത്തിലും ഒരു അദ്ധ്യക്ഷതയിലും ഇരുന്ന
തിന്റെശേഷം മുമ്പിലത്തെ വിശ്വാസരീതിയെയും അദ്ധ്യക്ഷതയെയും
വിട്ടു അന്യമതത്തിൽ പോയാൽ ആ പള്ളി അവരുടെ കൈവശം ഇ
രിക്കുന്നതാണ. നാലുപേരിൽ ഒരുവൻ ആദ്യവിശ്വാസത്തിൽ ഇരിക്ക
യും മൂന്നുപേർ തെററിപ്പൊകയും ചെയ്താൽ തെററിപ്പൊകാത്ത ഒരു
വന്റെ കൈവശം പള്ളി ഇരിക്കെണ്ടതാണ›› എന്നു ഉത്തരം. മല
ബാർ സൻ തൊമ്മാസ സിറിയൻ ക്രിസ്തീയസമുദായം എന്നത സാക്ഷാ
ൽ ഞങ്ങളുടെ യോഗമാണ. റോമ്മാ സുറിയാനി, പ്രൊട്ടസ്റ്റാണ്ടു സുറി
യാനി, കൽദായ സുറിയാനി, യാക്കോബായ സുറിയാനി, ഇവർകൾ
സെൻതൊമ്മാസ ക്രിസ്തീയ സമുദായത്തിൽനിന്നും വിട്ടുതിരിഞ്ഞു പൊ
യിട്ടുള്ളവരാണ. യാക്കൊബായ സുറിയാനിക്കാരും സെൻതൊമ്മാസ
സുറിയാനിക്കാരും ഇവരു ഒരു പള്ളിയിൽ കൎമ്മം നടത്തുന്നതു ഭിന്നി
ച്ചാണ. യോജിച്ചല്ല. സിമ്മനാരിയെയും ട്രസ്റ്റഫണ്ടിനെയും സംബ
ന്ധിച്ചുള്ള വിധി മുഴുവനും ൪-ാം വാദിക്കു അനുകൂലമല്ലാ- ട്രസ്റ്റഫണ്ടു
വാദി ഒഴിപ്പിച്ചു എടുത്തിട്ടില്ല. ബാഗഡാഡ് മുതലായ ദേശങ്ങളിൽനി
ന്നും വന്നിട്ടുള്ള മേല്പട്ടക്കാരുടെ പേരറിയാം. അത്താനാസ്യോസ എ
ന്നും ദിയസ്കോറോസ എന്നും രണ്ടുപേർ വന്നതായികേട്ടിട്ടുണ്ടു. അവ
രു മലങ്കര ഭരിച്ചിട്ടില്ലാ അവരു ഭരിക്കാൻ തുടങ്ങിയപ്പൊൾ അന്നിരു
ന്ന മെത്രാനും യോഗവും വിരൊധപ്പെട്ടു സൎക്കാരിൽബോധിപ്പിച്ചു വി
സ്താരം നടത്തി വിധിയുണ്ടായി വിധിപ്രകാരം അവരെ കപ്പലിൽകെ
ററി അയച്ചുകളഞ്ഞു. അതുകൊണ്ടാണ ഭരിക്കാഞ്ഞതു. യാതൊരു പാ
ത്രിയൎക്കീസിനും മലങ്കര മെത്രാനെ മുടക്കുന്നതിനു അധികാരമില്ലാ.
സ്ഥാനാഭിഷേകം ചെയ്യുന്ന മേല്പട്ടക്കാരനു സ്ഥാനം ഏല്ക്കുന്ന മേല്പട്ട
ക്കാരനെ മുടക്കുന്നതിനു അധികാരം ഉള്ളതും ഉണ്ടു അധികാരം ഇല്ലാ
ത്തതും ഉണ്ടു. ഒരു സ്വാതന്ത്ര്യമായിരിക്കുന്ന സഭയിലെ മേലദ്ധ്യക്ഷൻ
ജീവനോടിരിക്കുന്ന കാലത്തു് തന്റെ പിൻ വാഴിയായി നിയമിച്ച

മെത്രാനെ മുടക്കുന്നതിനു അധികാരമുണ്ടു. സ്വാതന്ത്ര്യമായ സഭയിൽ വല്ലവശാലും മെത്രാൻ ഇല്ലാതെകണ്ടുപോയാൽ ഇതരസഭയിലുള്ള ഒരു മെത്രാൻ വന്നു സ്ഥാനം കൊടുത്താൽ സ്ഥാനം ഏററ ആളിനെ സ്ഥാനം കൊടുത്ത ആളിന്നു മുടക്കുവാൻ അധികാരമില്ലാ. പട്ടംകൊടക്രമപുസ്തകം ഉണ്ടു. പട്ടംകൊടക്രമത്തിൽ പട്ടം ഏല്ക്കുന്നആൾ ഞാൻ സത്യം ചെയ്യുന്നു എന്നൊ ഞാൻ സാക്ഷിമൊഴി പറയുന്നു എന്നൊ ആ പുസ്തകത്തിൽ ഏതു ഭാഗത്തിലെങ്കിലും ഉച്ചരിക്കുന്നുണ്ടൊ എന്നു ചോദ്യം. പുസ്തകം ഹാജരാകാതെ അതിൽ പറഞ്ഞിട്ടുള്ള സംഗതിയെപ്പററി ചോദിച്ചുകൂടായെന്നു വാദിവക്കീൽ ആക്ഷേപിക്കുന്നു. [അപ്രകാരം ചോദ്യം അധികരിച്ചു] പട്ടം കൊടുക്കുന്ന മേല്പട്ടക്കാരൻ പട്ടം ഏൽക്കുന്ന ആളിന്നു പട്ടംകൊടസമയത്തു ഉപദേശം ചെയ്യുന്ന പതിവുണ്ടു. ത്രിത്വത്തിലുള്ള വിശ്വാസവും മനുഷ്യാവതാരം എടുത്ത യെശുക്രിസ്തുവിലുള്ള വിശ്വാസവും പരിശുദ്ധ വേദവാക്യത്തിലുള്ള വിശ്വാസവും ശരിയായി വിശ്വസിക്കേണമെന്നു ഉപദേശിക്കും. ഞാൻ വിശ്വസിക്കുന്നു എന്നുപറയും. അവരെകൊണ്ടു കടലാസിൽ ഒരു കുരിശടയാളം വല്ലിക്കും. പട്ടംകൊടസമയത്തു ചൊല്ലുകൾ ചൊല്ലുന്നതു മെത്രാപ്പൊലീത്തായും കൂടെയുള്ള പട്ടക്കാരുമാണ. പട്ടം ഏൽക്കുന്ന ആൾ ഒന്നും ചൊല്ലുകയില്ലാ. ആ സമയത്തു പട്ടം ഏൽക്കുന്ന ആൾ ധ്യാനിച്ചുകൊണ്ടുമാത്രം ഇരിക്കും. പട്ടം ഏൽക്കുന്ന ആളിനെ പട്ടം കൊടുക്കുന്നതിനുമുമ്പു പരിശോധിക്കുന്ന പതിവുണ്ടു. അവരുടെ വിശ്വാസരീതിയെപ്പററിയും വേദാഭ്യാസനത്തെപ്പററിയും ശീലങ്ങളെപ്പററിയും പരിശോധിക്കാറുണ്ടു. "മലങ്കരയിലുള്ള പള്ളികളിലെ നടപ്പുപൊലെ അല്ല വിവാദപള്ളികളിലെ ലൌകീകനടപ്പു. വിവാദപള്ളികളിൽ കൈക്കാരന്മാരുകൂടാതെ മേപ്പൂയിക്കാരൻ എന്ന ആൾകൂടെയുണ്ടു. മേൽകൈക്കാരൻ ലൌകീകകാര്യങ്ങൾ നടത്തിക്കും. ഇതുകൊണ്ടാണ ഞാൻ വിവാദപള്ളികളിലെ ലൌകീകകാര്യങ്ങളിൽ പ്രവേശിക്കാത്തതു" "പുത്തൻകാവു, നിരണം ചെങ്ങന്നൂര, പുതിയകാവു ഈ പള്ളികൾ അറിയുമൊ" എന്നു ചോദ്യം "അറിയും" എന്നു ഉത്തരം. ഈ പള്ളികളിൽ ഇരുകക്ഷികളും കർമ്മം നടത്തുന്നുണ്ടു. തിരുവിതാംകൂർ, കൊച്ചി, മലബാർ ഈ സ്ഥലങ്ങളിൽ ഉള്ള പള്ളികളിൽ മുഖ്യമായതും പുരാതനമായതും നിരണത്തുപള്ളിയാണ. ഏ- അകം നോക്കി- അതിൽ പള്ളികളുടെ പേർ പറയുന്ന സ്ഥലത്തു നിരണത്തുപള്ളി കാണുന്നില്ല. അതിൽ മാരാമണ്ണുപള്ളിയും ഇല്ലാ. ഏ- അകത്തിൽ കൊച്ചി, തിരുവിതാംകൂർ, മലബാർ, ഈ സ്ഥലങ്ങളിലുള്ള എല്ലാ പള്ളികളുടെ പേരുകൾ കാണുന്നില്ല. "തൊമ്മാസ അത്താനാസ്യോസ മെത്രാപ്പൊലീത്തായുടെ സ്ഥാനചിഹ്നങ്ങൾ നിങ്ങൾ ഉപയോഗിക്കുന്നു എന്നു പറഞ്ഞിട്ടുള്ളതു എവിടെനിന്നും കിട്ടീട്ടുള്ളതാണു" എന്നു ചോദ്യം. "മലങ്കര യോഗക്കാരിൽനിന്നും കിട്ടീട്ടുള്ളതാണ" എന്നുത്തരം. "മലങ്കര യോഗക്കാർ എല്ലാവരും കൂടി കൊടുത്തതാ അല്ലാ ചില ഇടവകക്കാർ കൂടി കൊടുത്തതാണെന്നു" ഉത്തരം. യാക്കോബായ സുറിയാനിപട്ടക്കാർക്കു പുനർവിവാഹം നടപ്പുണ്ടു. അങ്ങിനെയുള്ള

ചിലരുടെ പേരറിയാം. അതു തേവർവെൽകത്തനാരു കുറിച്ചിയിൽ പുത്തൻപുരക്കൽ കത്തനാരു ഇവരാകുന്നു പുനർവിവാഹം ചെയ്തു ഭാര്യയിൽ തേവർവെൽകത്തനാർക്ക മക്കൾ ഉണ്ടു. ആമക്കളിൽ ഒരുത്തനു പട്ടം കൊടുത്തിട്ടുണ്ടു. അയാളുടെ പേർ അറിഞ്ഞുകൂടാ. പട്ടം കൊടുത്തതു ചാത്തുരുത്തിൽ മെത്രാപ്പോലീത്തായാണ. എക്സ്- അക്കം നോക്കി ഇതു കുർബ്ബാനതക്സായും മാമോദീസായുടെയും പെൺകെട്ടിന്റെയും ക്രമങ്ങളാകുന്നു. ഇതു സെന്തോമാസ ക്രിസ്തീയസഭയിൽ ഉപയോഗിക്കുന്ന ക്രമങ്ങളാണ. വൈ അക്കം നോക്കി. ഇതു ഉപ്രിശുമായുടെയും ശവം അടക്കുന്നതിന്റെയും ക്രമങ്ങളെപ്പറ്റിയാണ. അല്ല ക്രമങ്ങളാണ. ഇതു സെന്തോമസ ക്രിസ്തീയ പള്ളികളിൽ ഉപയോഗിക്കുന്നതാകുന്നു. ഇസഡ് അക്കം നോക്കി. ഇതു ഏഴുദിവസത്തെ ശീമാപ്പടി നമസ്കാരക്രമമാണ. ഇതും സെന്തോമസ് ക്രിസ്തീയപള്ളികളിൽ ഉപയോഗിക്കുന്നതാണ. ഏ-ഏ- അക്കം നോക്കി ഇതു അച്ചന്മാർകൾ ഉപയോഗിക്കുന്ന നമസ്കാരപുസ്തകമാണ. പട്ടക്കാരരും ഉപയോഗിക്കും. ഇതും സെന്തോമസ് സിറിയൻസഭക്കാർ ഉപയോഗിക്കുന്നതാണ. ഏ ബി- അക്കം നോക്കി- ഇതു നമസ്കാരക്രമമാകുന്നു. സെന്തോമസ സിറിയൻ സഭക്കാർ ഉപയോഗിക്കുന്നതാകുന്നു. മാർ തോമാസ അത്താനാസ്യോസ മെത്രാപ്പോലീത്തായുടെ സ്ഥാനചിഹ്നങ്ങൾ ഞാൻസ്ഥാനമേറ്റസമയം യോഗക്കാർ തൊഴിയൂർ മെത്രാന്മാരുടെ പക്കൽ കൊടുക്കയും അവർ എനിക്കു തരികയും ചെയ്തു.

റി.

ഞങ്ങളുടെ വിശ്വാസപ്രകാരം ത്രിത്വത്തിൽ ഒരാളായ പരിശുദ്ധാത്മാവു പിതാവിൽനിന്നു പുറപ്പെടുന്നു. പാപ്പായുടെ വിശ്വാസത്തിൽ പരിശുദ്ധാത്മാവു പിതാവിങ്കൽ നിന്നും പുത്രനിൽ നിന്നും പുറപ്പെടുന്നു എന്നു എനിക്കു അറിവില്ല. ഞങ്ങളുടെ വിശ്വാസത്തിൽ യേശുവിന്റെ ദൈവത്വവും മനുഷ്യത്വവും വ്യത്യാസം കൂടാതെ ഒന്നായി ചേർന്നിരിക്കുന്നു എന്നാണ. എപ്പോഴെങ്കിലും ദൈവത്വവും മനുഷ്യത്വവും മാറിയിരിക്കുമെന്നു ഞങ്ങൾ വിശ്വസിക്കുന്നില്ല. പാപ്പായുടെ വിശ്വാസത്തിൽ ഈ രണ്ടംശങ്ങളും മാറി നില്ക്കുന്നു എന്നു എനിക്കു അറിവില്ല. തോമാസ അത്താനാസ്യോസ ഉപയോഗിച്ചുവന്നതായും എനിക്കു കിട്ടീട്ടുള്ളതുമായ ഞാൻ പറഞ്ഞ സ്ഥാനചിഹ്നങ്ങൾ അദ്ദേഹത്തിനു എങ്ങിനെകിട്ടി എന്നു എനിക്കു അറിഞ്ഞുകൂടാ. (സാക്ഷിക്കാരൻ ആലോചിച്ചു പിന്നീടു പറഞ്ഞു) അദ്ദേഹത്തിന്റെ സ്ഥാനചിഹ്നങ്ങൾ വ്യവഹാരത്തിൽ പെട്ടുപോയി. പിന്നെ യോഗക്കാർ അദ്ദേഹത്തിനുകൊടുത്തു. കൊടുക്കുമ്പോൾ ഞാൻ ഉണ്ടായിരുന്നില്ല. എനാൻകൊടുത്തു എന്നു ഓർക്കുന്നില്ല. യോഗക്കാർ കൊടുത്തു എന്നതു കേട്ടറിവാണ. തൊഴിയൂരു മെത്രാന്മാരു മലങ്കര ഭരിച്ചകാലത്തു മലങ്കരയിൽ മെത്രാപ്പോലീത്തന്മാരു ഉണ്ടായിരുന്നിരിക്കും. അങ്ങിനെ ഉണ്ടായിരുന്നു എന്നു നിശ്ചയമായി ബോധിപ്പിക്കാം. ജനസമ്മതം ഉണ്ടായിരുന്നു എന്നു എനിക്കു അറിവില്ല.

എത്രകാലം ഭരിച്ചു എന്നറിവില്ല എന്നാണ ഭരിച്ച എന്നും അറിവില്ല തൊഴിയരിൽനിന്നും മലങ്കരയിൽവന്ന ഭരിച്ചതായി ഞാൻപറഞ്ഞ മെത്രാന്മാരാണ സ്ഥാനംകൊടുത്തു എന്ന എനിക്കറിവില്ല മത്യൂസ അത്താനാസ്യോസ പരദേശത്തുനിന്നും വന്നകാലത്തു അന്നിരുന്ന മെത്രാനും ജനങ്ങളും സ്വീകരിച്ചില്ലെന്നുള്ള എന്റെ അറിവു കേട്ടറിവാണ. അതു മത്യൂസ അത്താനാസ്യോസ എന്നോടു പറഞ്ഞതാണ. അതു എന്നോടു പറവാൻ സന്ദർഭം എന്താണന്ന ഞാൻ ഓൎക്കുന്നില്ല ഞാൻ ചോദിച്ചറിഞ്ഞൊ അദ്ദേഹംതന്നെ എന്നോടു പറഞ്ഞൊ എന്നഞാൻ ഓൎക്കുന്നില്ല. പുനർവിവാഹം ചെയ്യുതായി യാക്കോബായ സുറിയാനികാരിൽ ഒരുവൻ കോഴഞ്ചേരി ഒരുപള്ളിയിൽ കൎമ്മം നടത്തുന്നു. ഇങ്ങനെ പുനർവിവാഹം ചെയ്യുവരെ മുടക്കിയതായി എനിക്കറിവില്ല. എക്സ്, ഒയി, ഇസെററ് എന്ന അടക്കംപുസ്തകങ്ങൾ കയ്യെഴുത്താണ. ഇതുകൾ ആരെഴുതിയതാണെന്ന എനിക്കറിഞ്ഞുക്രുടാ. പുരാതനമെ ഉള്ളതാണ. ഞാൻപോയിട്ടുള്ള പള്ളികളിലെ പുസ്തകങ്ങളെ പരിശോധിച്ചിട്ടുണ്ട. അവയെല്ലാം ഞാൻ ഉപയോഗിക്കുന്ന പുസ്തകം പോലെയാണ. വ്യത്യാസമില്ല. വിവാദപള്ളികളിലെ പുസ്തകങ്ങളെ ഞാൻ പരിശൊധിച്ചിട്ടില്ല. അതു ഞാൻ അവിടെ പോകാത്തതുകൊണ്ടിട്ടാണ. മത്യൂസ അത്തനാസ്യസിന്നുമുമ്പെ മലങ്കരയിൽ ഭരിച്ചുവന്ന മെത്രാന്മാർ ആരും പരദെശത്തുനിന്നും പട്ടം ഏററിട്ടില്ലെന്നുള്ള എന്റെ അറിവു ഞാൻ കേട്ടതുകൊണ്ടും ചരിത്രത്തിൽ അങ്ങിനെ കാണാത്തതും കൊണ്ടാണ. പരദെശങ്ങളിൽ നിന്നും വന്നവർ മലങ്കരയിലെ മെത്രാന്മാൎക്കു സ്ഥാനം കൊടുത്തതായിട്ടു എനിക്കു അറിവില്ല. വിവാദ പള്ളികളിൽ ഇപ്പോൾ ഒരു മേൽകൈകാരനെ ജീവനോടെ ഇരിപ്പുള്ളു.

മൊഴി വായിച്ചു കേട്ടു ശരിതന്നെ-

സാക്ഷിക്കാരൻ (ഒപ്പു)

വാദിവക്കീൽ കെ- എ- കൃഷ്ണയ്യങ്കാർ (ഒപ്പു)

൪-ാം പ്രതി വക്കീൽ എ- അബ്രഹാം (ഒപ്പു)

കമ്മീഷണർ (ഒപ്പു)

# പഞ്ചാംഗം

## ൧൮൯൬- ഹ്സീറോൻ (മിഥുനം)

| സുറിയാനി | ഇംഗ്ലീഷ | മലയാളം | ആഴ്ച |
|---|---|---|---|
| ൧ | ൧൩ | ൧ | ശ |
| ൨ | ൧൪ | ൨ | ഞ |
| ൩ | ൧൫ | ൩ | തി |
| ൪ | ൧൬ | ൪ | ചൊ |
| ൫ | ൧൭ | ൫ | ബു |
| ൬ | ൧൮ | ൬ | വ്യാ |
| ൭ | ൧൯ | ൭ | വെ |
| ൮ | ൨൦ | ൮ | ശ |
| ൯ | ജൂൺ ൨൧ | ൯ | ഞ |
| ൧൦ | ൨൨ | ൧൦ | തി |
| ൧൧ | ൨൩ | ൧൧ | ചൊ |
| ൧൨ | ൨൪ | ൧൨ | ബു |
| ൧൩ | ൨൫ | ൧൩ | വ്യാ |
| ഹ്സീറോൻ ൧൪ | ൨൬ | ൧൪ | വെ |
| ൧൫ | ൨൭ | മിഥുനം ൧൫ | ശ |
| ൧൬ | ൨൮ | ൧൬ | ഞ |
| ൧൭ | ൨൯ | ൧൭ | തി |
| ൧൮ | ൩൦ | ൧൮ | ചൊ |
| ൧൯ | ൧ | ൧൯ | ബു |
| ൨൦ | ൨ | ൨൦ | വ്യാ |
| ൨൧ | ൩ | ൨൧ | വെ |
| ൨൨ | ൪ | ൨൨ | ശ |
| ൨൩ | ജൂലായി ൫ | ൨൩ | ഞ |
| ൨൪ | ൬ | ൨൪ | തി |
| ൨൫ | ൭ | ൨൫ | ചൊ |
| ൨൬ | ൮ | ൨൬ | ബു |
| ൨൭ | ൯ | ൨൭ | വ്യാ |
| ൨൮ | ൧൦ | ൨൮ | വെ |
| ൨൯ | ൧൧ | ൨൯ | ശ |
| ൩൦ | ൧൨ | ൩൦ | ഞ |

### വിശേഷദിവസങ്ങൾ.

൨-ാം നു- പെന്തിക്കൊസ്തിക്കു പിമ്പ ൩-ാം ഞായറാഴ്ച. വായന യോഹ_ ൬ അ_ ൩൫—൪൬

൩-ാം നു- മാർ ഔതൻ ബാവായുടെ ഓർമ്മ.

൯-ാം നു- പെന്തിക്കൊസ്തിക്കു പിമ്പ ൪-ാം ഞായറാഴ്ച- വായന മത്താ ൧൪ അ- ൧൪—൨൩-

൧൫-ാം നു- അപ്പോസ്തോല തലവൻ അന്ത്യോഖ്യാസിംഹാസനം സ്ഥാപിച്ച നാൾ-

൧൬-ാം നു- പെന്തിക്കൊസ്തിക്കു പിമ്പ ൫-ാം ഞാ- വായന- ലൂക്കോസ- ൯ അ- ൧൦—൧൭- ശ്ലീഹാനോമ്പിന്റെ ആരംഭം

൨൩-ാം നു- പെന്തിക്കൊസ്തിക്കു പിമ്പ ൬-ാം ഞാ- വായന മത്താ ൧൫ അ- ൨൨—൩൯-

൨൪-ാം നു- മാർ യോഹന്നാൻ മാംദാനായുടെ ജനനനാൾ

൨൯-ാം നു- ശ്ലീഹാനോമ്പുവീടൽ. മാർ പത്രോസ പൌലോസ ശ്ലീഹന്മാരുടെ ഓർമ്മ- (മാറാനായ) വായന- മത്താ- ൨൦ അ- ൧—

൩൦-ാം നു- പെന്തിക്കൊസ്തിക്കു പിമ്പ ൭-ാം ഞാ- പന്ത്രണ്ടു ശ്ലീഹന്മാരുടെയും ഓർമ്മ വായന- മർക്കോസ- ൩ അ- ൨൦—൩൦-



പത്രിക വില വിവരം,

| | ബ്രിട്ടീഷ് രൂപാ | ചക്രം |
|---|---|---|
| ഒരു കൊല്ലത്തെക്കു | ൧ | ൧൪ |
| ഒററ പ്രതിക്കു | ൦ | ൪ |

പ ര സ്യ കൂ ലി

| | | | |
|---|---|---|---|
| ഒന്നാം പ്രാവശ്യത്തെക്കു | വരി ഒന്നിനു | ൦ | ൨ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും | ടി | ൦ | ൧൬ |

# NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു മാർത്തോമ്മസ് അച്ചുക്കൂട്ടം മാനേജർക്കു മേൽ വിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പറ്റുന്നവർ മുൻ കൂറായി വരി അടക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽ സ്റ്റാമ്പായൊ തപാൽ സ്റ്റാമ്പായൊ അയച്ചാലും മതിയാവും. എന്നാൽ രൂപാ ഒന്നുക്കു ഒരു അണ ഡിസ്കൌണ്ട വക വച്ചു തരേണ്ടതാകുന്നു.

വിഷപ്പട്ടി വിഷത്തിനു ഒരു കൈകണ്ട ഔഷധം.

വിഷപ്പട്ടി കടിച്ചാൽ ഏഴു ദിവസത്തിനകം ഒരു ഗുളിക ഇഞ്ചിനീററിൽ സേവിച്ചു മൂന്നു ദിവസത്തെ പത്ഥ്യം എടുത്താൽ വിഷം നീങ്ങുന്നതാകുന്നു. ഗുളിക സേവിക്കെണ്ടും ക്രമവും പത്ഥ്യത്തിന്റെ വിവരവും ഗുളികയോടു കൂടി കിട്ടുന്നതാകുന്നു. ഈ ഗുളികകൾ ഇല്ലാതിരുന്നതിനെ ഇപ്പോൾ സിമ്മനാരിയിൽ വരുത്തിയിട്ടുണ്ടു. ഗുളിക ഒന്നിനു വില ചക്രം ൭- മാത്രം. ആവശ്യമുള്ളവർ വാങ്ങിച്ചുകൊള്ളുവാൻ ഇതിനാൽ തിര്യപ്പെടുത്തുന്നു.

നോട്ടീസ

ഇടവക പത്രികയുടെ പുറങ്കടലാസിൽ മാസംതോറും പ്രസിദ്ധപ്പെടുത്തിവരുന്ന പട്ടികയിൽ പണം അടെക്കുന്നവരിൽ ആരുടെ എങ്കിലും പേർ കാണാതെയൊ സംഖ്യ വ്യത്യാസമായൊ പത്രിക ക്രമമായി കിട്ടാതെയൊ ഇരുന്നാൽ ആവിവരങ്ങൾ ഉടനെ അറിയിക്കേണ്ടതാകുന്നു.

എന്നു- മാനേജർ.

MAR THOMAS PRESS,

KOTTAYAM.